നങ്ങളെക്കൊണ്ടു യഥാവിധി ഭാവനംചെയ്തുണ്ടാക്കുന്നതാണ്. അതിനാൽ ഇതിന്നു സാധാരണ ഗന്ധകരസായനത്തെക്കാൾ പല ഗുണങ്ങളും അധികം സിദ്ധിക്കുന്നുണ്ട്. പത്ഥ്യം തെററിപ്പോയാലുള്ള വ്യപത്തുപറം വളരെ കുറഞ്ഞിട്ടും ഉണ്ടു. ഗന്ധകരസായനത്തിന്നു പറഞ്ഞ എല്ലാ ഗുണങ്ങളും ഇതിനാൽ സവിശേഷം സാധിക്കുന്നതിന്നുപുറമെ, വാതം, പിത്തം, കഫം ഇവയാലുണ്ടാവുന്നതൊ, രക്തദുഷ്യംകൊണ്ടുണ്ടാവുന്നതൊ ആയ പല അസാദ്ധ്യ രോഗങ്ങളും (കുഷ്ഠം, ഫിരംഗം മുതലായവ) തീരെ ശമിച്ചു നല്ല ദേഹകാന്തിവരുവാൻ ഇതു എത്രയും നല്ല സിദ്ധൌഷധമാണ. ഇതിനെ ക്രമമായി ശീലിച്ചുകൊണ്ടിരുന്നാൽ ജഠരാഗ്നി, വീൎയ്യം, ഓജസ്സു ഇവ നിമിഷംതോറം വൎദ്ധിച്ചുവരും. എന്നുമാത്രമല്ല, പ്രമേഹം ക്ഷയം, പാണ്ഡു കാസം, ശ്വാസം, അൎശ്ശസ്സ മുതലായ ദീൎഘരോഗങ്ങൾക്കും ഇതിനാൽ സാരമായ ശമനം കിട്ടുന്നതാകുന്നു. ദീൎഘായുസ്സ, ദേഹബലം, മനൊബലം, ഇന്ദ്രിയസംയമനശക്തി മുതലായവ സിദ്ധിക്കുന്നതിന്നു വിശിഷ്ടന്മാരായ യോഗികൾ കൂടി ഇതിനെ ശീലിക്കുന്നുണ്ടെന്നു പറഞ്ഞാൽ പിന്നെ ഇതിൻെറ ഗുണം പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ.

മാത്ര - കാൽ മുതൽ ഒരു രൂപാത്തൂക്കംവരെ. പത്ഥ്യം ഗന്ധകരസായനംപോലെ തന്നെ.

## താമ്രഭസ്മം.

ഇതു നല്ല ഒരു വമനദ്രവ്യമാണ. എല്ലാരോഗങ്ങളിലും, വിശേഷിച്ചു വിഷം അകത്തുപെട്ടാലും പെട്ടെന്നു ഇതു കൊടുത്താൽ ഛൎദ്ദിക്കുന്നതാണ. വിഷഭക്ഷണത്തിൽ അവശിഷ്ടമായ വിഷത്തേയും ഇതുതന്നെ ചെറിയ മാത്രയിൽ സേവിച്ചാൽ നശിപ്പിച്ചുകളയും. ഗ്രഹണി, ജീൎണ്ണജ്വരം, യകൃദ്രോഗം, പ്ലീഹോദരം, രക്തക്ഷയം, ത്വഗ്ദോഷം, അതിസാരം ഇവകളിലൊക്കെ ഉപയോഗിക്കും. കുഷ്ഠത്തിന്നും, ഭഗന്ദരത്തിന്നും ഇതു പ്രത്യേകം വിധിച്ചിട്ടുണ്ടു; കാസം, ശ്വാസം, ക്ഷയം, കൃമി ഇവകളിലും വിശേഷമാണ. വ്രണങ്ങളിൽ ഇതു തേനിൽ ചാലിച്ചൊ മറെറാ പുരട്ടുന്നതും ശുദ്ധിവന്നു ഉണങ്ങുവാൻ വിശേഷമാണ. രോഗഭേദംപോലെ പത്ഥ്യം വേണം.

മാത്ര—ഒന്നു മുതൽ നാലുഗ്രേൻ വരെ. ഛൎദ്ദിപ്പിക്കാൻവേണ്ടി കൊടുക്കുമ്പോൾ രണ്ടു മുതൽ നാലു പണത്തൂക്കംവരെ കൊടുക്കണം. പഞ്ചസാരയിലൊ, തേനിലൊ ചേൎത്തു സേവിപ്പിക്കാം. കുഷ്ഠരോഗത്തിൽ പത്ഥ്യം ഗന്ധകരസായനംപോലെ.

## താളകഭസ്മം.

ഇതു വളരെ പ്രധാനമായ ഒരു ഔഷധമാണ; കഫാധികമായ പനി, ത്വഗ്ദോഷം, കാസം, ശ്വാസം, ക്ഷയം ഇവകളെ ഇതു ക്ഷണത്തിൽ ശമിപ്പിക്കും. ശരീരത്തിന്നു ശക്തിയേയും, സൌന്ദൎയ്യത്തേയും ഉണ്ടാക്കിത്തീൎക്കും. ഇതു ശീലിക്കുന്നവൎക്കു വളരെ അധികം ആയുസ്സുണ്ടാകുമെന്നു പറയപ്പെടുന്നു.

മാത്ര — അര മുതൽ രണ്ടു ഗ്രേൻവരെ. പഞ്ചസാരയിലൊ തേനി ലൊ ചേൎത്തു സേവിക്കണം. ഇതു പാഷാണം ചേരുന്ന മരുന്നാകകൊണ്ടു ആദ്യം മാത്ര വളരെ കുറച്ചുസേവിക്കേണ്ടതാണ്. ആദ്യം അരക്കാൽ ഗ്രേനിൽ അധികം സേവിക്കരുത്. പിന്നെ ദോഷമില്ലെന്നു കണ്ടാൽ മാത്ര ക്രമത്തിൽ കയററിക്കൊണ്ടു പോകാം. ഇച്ഛാപത്ഥ്യംവേണം. ശക്തിയുള്ള രോഗങ്ങളിൽ ഗന്ധകരസായനവിധിപ്രകാരം പാലും, ചോറം മാത്രം ഭക്ഷണമായും സേവിക്കാവുന്നതാണ്.

## ത്രുത്ഥാഞ്ജനം.

ഇതു തിമിരത്തിൽ വിശേഷപ്പെട്ട മരുന്നാണ്. എത്ര മങ്ങിയ കാഴ്ചകളും തല്ക്കാലം ഇതു ഗുണം കൊടുക്കും; തിമിരം ക്ഷണത്തിൽ വൎദ്ധിക്കാതിരിപ്പാനും, ഹ്രസ്വദൃഷ്ടി (Short-Sight) വന്നു മുകളേറാതിരിപ്പാനും ഇതു വളരെ നല്ലതാണ്. രാക്കണ്ണുകാണായ്ക മുതലായ മററുപദ്രവങ്ങൾക്കും നന്നു. ഇതിൽ നിന്നു ഒന്നൊ, രണ്ടൊ ഗ്രേൻ എടുത്തു കണ്ണിലിടണം. കുറെ കഴിഞ്ഞാൽ പച്ചവെള്ളംകൊണ്ടു കഴുകുകയും വേണം.

## നാഗഭസ്മം.

ഇതിന്നു മിക്കവാറും വംഗഭസ്മത്തിന്റെ ഗുണംതന്നെയാണുള്ളത്. മൂത്രസംബന്ധമായ രോഗങ്ങളിലൊക്കെ ഇതു ഉപയോഗിക്കാം. കുറച്ചു ധാരാളം കഫം തുപ്പുന്ന അവസരത്തിൽ ഇതു ഗുണകരമാണ്. അസ്ഥിസ്രാവം, യോനിസ്രാവം, രക്തംപോക്ക്, ജീൎണ്ണാതിസാരം, രക്തഛൎദ്ദി, രക്തം തുപ്പൽ മുതലായതിൽ പലപ്പോഴും ഫലിക്കുന്നുണ്ടു്. കൊക്കക്കുര, ക്ഷയം ഇവകളിലും വളരെ ഗുണകരമാണ്. അപസ്മാരത്തിങ്കലും കൊള്ളാം. പുറമെയുള്ള ചൊറി, വിസൎപ്പം മുതലായതിൽ ഇതു നെയ്യിലൊ, തേനിലൊ, വെളിച്ചെണ്ണയിലൊ ചാലിച്ചു പുരട്ടുന്നതു വളരെ ഫലമുള്ളതായിരിക്കും. അകത്തേക്കു പഞ്ചസാര, തേൻ മുതലായ അനുപാനങ്ങൾ ചേൎത്തു സേവിക്കണം.

മാത്ര—അരമുതൽ രണ്ടു ഗ്രേൻ വരെ ഇച്ഛാപത്ഥ്യം മതി.

## നാളികേരക്ഷാരം.

ഇതു ദഹനത്തിന്നു വിശേഷമാണ്. ഗ്രഹണി, പ്ലീഹരോഗം ഇവകളിൽ സാധാരണ ഗുണം കാണിക്കും; രുചിക്കും നന്നു; പുളിച്ചുതേട്ടൽ ശമിപ്പിക്കും; കാച്ചിയ മോരിലൊ ചൂടുവെള്ളത്തിലൊ സേവിക്കാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ മൂന്നു ഡ്രാം വരെ.

## പഞ്ചലവണഭസ്മം.

ഇതു ദഹനത്തിന്നു ഒന്നാന്തരമാണ്. ഇതു സേവിച്ചാൽ വയറുവേദ

പെട്ടെന്നു ആശ്വാസപ്പെടും. ഗുന്മൻ, ഗ്രഹണി, അതിസാരം, പ്ലീഹ ഇവകൾക്കും നന്ന്; രുചിയുണ്ടാവുകയും ചെയ്യും.

മാത്ര— ഒന്നുമുതൽ നാലു പണത്തൂക്കംവരെ. നെയ്യിലൊ, മോരിലൊ, കാഞ്ഞവെള്ളത്തിലൊ, ഇഞ്ചിനീരിലൊ സേവിക്കണം.

# പനവിരലാദിഭസ്മം.

ഇതിന്റെ മാത്ര, ഗുണം, പത്ഥ്യം മുതലായതു ആവിൽത്തോലാദിയോടു മിക്കവാറം ശരിയാണ്.

## പലാശക്ഷാരം.

ആർത്തവശുദ്ധിക്കു വിശേഷപ്പെട്ടതാണ്. കുലത്ഥാദി മുതലായി തക്കതായ കഷായങ്ങളിലൊ, ചൂടുവെള്ളത്തിലൊ സേവിയ്ക്കാവുന്നതാണ്.

മാത്ര— അരമുതൽ ഒരു ഡ്രാംവരെ.

# പ്രവാളഭസ്മം.

ഇതു സന്ധശരം, മൂത്രകൃച്ഛ്റം, അസ്ഥിസ്രാവം, ഈ വകകളിൽ പ്രത്യേകം പ്രശംസിക്കപ്പെട്ടിട്ടുള്ളതാണ്; ക്ഷയം, കാസം, ശ്വാസം ഇവകളിലും നന്നു. ദേഹത്തിന്നു ബലത്തെ വദ്ധിപ്പിക്കും; ധാതുപുഷ്ടിയെ ഉണ്ടാക്കും; പാൽ, വെണ്ണനെയ്യ, പഞ്ചസാര, കൽക്കണ്ടം, തേൻ ഇവകളിലെല്ലാം ചേത്തു സേവിപ്പിക്കാം. ഇച്ഛാപത്ഥ്യം മതി.

മാത്ര— ഒന്നുമുതൽ മൂന്നു പണത്തൂക്കം വരെ

# ഭാസ്കരലവണം.

ഇതു ദഹനത്തിന്നു ഏററവും നല്ലതാണ്; രുചിയെ ഉണ്ടാക്കും; ഗുന്മൻ, പ്ലീഹ, പ്ലീഹോദരം ഇവകളിലും കൊള്ളാം. ഇച്ഛാപത്ഥ്യം മതി.

മാത്ര— അരമുതൽ രണ്ടു ഡ്രാംവരെ മദ്യം, ചൂടുവെള്ളം, മോർ, തയിർവെള്ളം ഇവയിലേതിലെങ്കിലും സേവിക്കാവുന്നതാണ്.

# മഹാവൃക്ഷലവണം.

ഇതു ശൂലരോഗത്തിന്നു ഏററവും പ്രസിദ്ധപ്പെട്ട മരുന്നാണ്. അഗ്നിമാന്ദ്യം, ഗുന്മൻ, പ്ലീഹ ഇവകൾക്കും നന്നു.

മാത്ര— ഒന്നുമുതൽ മൂന്നു ഡ്രാംവരെ. ചൂടുവെള്ളത്തിലൊ, മോരിലൊ, മദ്യത്തിലൊ സേവിക്കണം. ഇച്ഛാപത്ഥ്യം മതി.

# മുക്താഭസ്മം.

ഇതിന്നും പ്രവാളഭസ്മത്തിന്നും മിക്കതും ഗുണം ഒരുപോലെയാണ്. എന്നാൽ ഇതിന്നു പല ഗുണങ്ങളും അധികമുണ്ട്. ദേഹത്തിന്നു തളച്ചയെ

ക്ഷണത്തിൽ തിക്തം; അധികം ഇന്ദ്രിയപ്രസാദകരവും വൃഷ്യവുമാണ്. സേവിക്കേണ്ടും ക്രമം പ്രവാളഭസ്മംപോലെ. ഇച്ഛാപത്ഥ്യം മതി.

മാത്ര— ഒരു ഗ്രേൻ മുതൽ മൂന്നു ഗ്രേൻ വരെ.

# യശദഭസ്മം.

ഇതു അസ്ഥിസ്രാവം, മൂത്രകൃച്ഛ്റം, മുതലായ രോഗങ്ങളിൽ വംഗഭസ്മം, നാഗഭസ്മം ഇവകളെപ്പോലെ ഫലമുള്ളതാണ്. വിശേഷിച്ചു അപസ്മാരം, കമ്പവാതം, ഗ്രഹണി ഇവകളിലും ഫലമുണ്ട്.

മാത്ര മുതലായതു നാഗഭസ്മംപോലെ തന്നെ.

# രജതഭസ്മം.

ഇതിന്നു ഏതാണ്ടു സുവൎണ്ണഭസ്മത്തിനുള്ള ഗുണങ്ങൾതന്നെയാണുള്ളത്. പക്ഷേ അല്പം കുറയും. ഇതു നാഡികൾക്കു ബലത്തെ ഉണ്ടാക്കിത്തിക്കും; ശുക്ലപുഷ്ടിയെ ഉണ്ടാക്കും; ഘോര തുപ്പൽ, അന്തർവ്രണം, ഗ്രഹണി, വയററിൽ വേദന ഇവകളിൽ പലപ്പോഴും ഉപകരിക്കുന്നുണ്ട്; അസൃഗ്ദരം, രക്തഛർദ്ദി ഇവകളിലും ഋതുകാലങ്ങളിൽ അധികം രക്തം പോകുന്നതിന്നും നല്ലതാണ്; ഞരമ്പുകളുടെ ക്ഷോഭം നിമിത്തം ഉണ്ടാവുന്ന ഛർദ്ദി, അതിസാരം ഇവകൾക്കും വിധിക്കപ്പെട്ടിട്ടുണ്ട്.

മാത്ര —അരമുതൽ രണ്ടു ഗ്രേൻ വരെ. ഇച്ഛാപത്ഥ്യം മതി.

# രസസിന്ദൂരം.

രസത്തിന്റെ ആവിർഭാവം മുതൽ ആൎയ്യവൈദ്യശാസ്ത്രമെന്നല്ല ലോകത്തിലുള്ള വൈദ്യസമ്പ്രദായം മുഴുവൻ ആകപ്പാടെ ഒന്നു മാറീട്ടുണ്ടു. വേണ്ടുംവിധം ഉപയോഗിച്ചാൽ ഏതു രോഗത്തേയും ഇതു അത്ഭുതകരമായ വിധത്തിൽ ആശ്വാസപ്പെടുത്തുമെന്നുള്ളതാണു അതിന്നുള്ള സംഗതി. ഇതിന്റെ ഉപയോഗത്തെപ്പററി അനേകവൈദ്യന്മാർ ആലോചിച്ചു ഓരോ വിധത്തിൽ തീൎച്ചപ്പെടുത്തീട്ടുണ്ടു. എങ്കിലും ഇതിന്റെ പ്രഭാവം മുഴുവനും ഇനിയും പരസ്യമായിട്ടില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. രസത്തിന്റെ രസവീൎയ്യാദികൾ ഉപയോഗക്രമം മുതലായതിൽ ആൎയ്യവൈദ്യന്മാൎക്കു സിദ്ധിച്ചിട്ടുള്ള ജ്ഞാനവും അവർ അതിൽ ചെയ്തിട്ടുള്ള ശ്രമവും ഇന്നും ലോകോത്തരമായിത്തന്നെ ഇരിക്കുന്നതേയുള്ളു. യാതൊരു അപായവും കൂടാതെ രസം ഉപയോഗിച്ചു ശതകോടി രോഗങ്ങളെ ആശ്വാസപ്പെടുത്തുവാൻ സാധിക്കുന്നതു യോഗ്യനായ ഒരു ആൎയ്യവൈദ്യന്നുമാത്രമാണു. ഇതിന്നുള്ള പ്രത്യേക കാരണം അവൎക്കു തങ്ങളുടെ ആയുധത്തെ ഏതു വിധം വേണമെങ്കിൽ ഉപയോഗിക്കുവാനുള്ള വശതയും, രസത്തെ ശുദ്ധിചെയ്യുന്നതിലും ഭസ്മീകരിക്കുന്നതിലും അവർ ചെയ്യുന്ന നിഷ്കൎഷയും, അതിനെ സേവിക്കുമ്പോൾ ശാസിക്കപ്പെടുന്ന പത്ഥ്യനിഷ്ഠയുമാണു.

അതുകൊണ്ടു രസംകൊണ്ടുള്ള ചികിത്സയിൽ ഇന്നും അവരെപ്പോലെ സാമൎത്ഥ്യമുള്ളവരായി ആരുംതന്നെ ഇല്ലെന്നു പറയുന്നതു തെററായിരിക്കുകയില്ല. ഇവർ ഇതുകൊണ്ടു അനേകം യോഗങ്ങളുണ്ടാക്കി ഉപയോഗപ്പെടുത്തുന്നുണ്ടു. അവയിലെല്ലാററിലുംവെച്ചു ശ്രേഷ്ഠമായിട്ടുള്ളതു രസസിന്ദൂരമാകുന്നു.

രസസിന്ദൂരത്തിന്നു ഏതുരോഗത്തേയും ശമിപ്പിക്കാനുള്ള ശക്തിയുണ്ടെങ്കിലും ഇതു ഏററവും ഗുണപ്രദമായിട്ടുള്ളതു വ്രണങ്ങളിലാണ. അതിലുംവെച്ചു ഫിരംഗ (പറങ്കി) രോഗത്തിങ്കൽ ഇതിന്നു എത്രയും അധികം പ്രാധാന്യമുണ്ടു. ഫിരംഗത്തിന്റെ ഏതു അവസ്ഥയിലും ഇതിന്നു ശരിയാതൊരു മരുന്നുംഇല്ല. ഒരു ഔഷധംകൊണ്ടു ഈ ഭയങ്കരരോഗം ആശ്വാസപ്പെടാമെന്നുണ്ടെങ്കിൽ അതു ഈ മരുന്നുകൊണ്ടു മാത്രമാണ. തലദോഷം വൎദ്ധിച്ചു, മൂക്കളിഞ്ഞും, കൈകാൽ മുരടിയും വരുന്ന ദിക്കിൽ ഇതല്ലാതെ യാതൊരു ശരണവുമില്ല. ദുഷ്ടവ്രണം, വാതശോണിതം ഇറങ്ങിപ്പൊട്ടിയ വ്രണം, ഭഗന്ദരം, അർബുദം, നാഡീവ്രണം ഈ വക കൃച്ഛ്രരോഗങ്ങളിൽ ഇതു കാണിക്കുന്ന ഫലം ഏററവും വിസ്മയകരമായിരിക്കും. വ്രണശുക്ലത്തിങ്കൽ ഇതു വളരെ ഫലമുള്ളതാണ; ശ്വാസകോശം, യകൃത്തു, പ്ലീഹ മുതലായ ആന്തരാവയവങ്ങളിൽ വിദ്രധിയോ പാകമൊ ഉൽഭവിക്കുന്നതായി കണ്ടാൽ ഇതിന്റെ ഉപയോഗംകൊണ്ടു അതു വളരെ ശിഥിലമായിപ്പോകുന്നതാണ. ഉള്ളിൽ അനാവശ്യമായി ഉരുക്കൂടീട്ടുള്ള നീരുകളെ ഇതു പ്രത്യേകം വററിക്കുന്നതാണ. ഫിരംഗസംബന്ധമായ വാതത്തിന്നും, ഞരിയാണി മുതലായ സ്ഥലങ്ങളിലെ വീക്കത്തിന്നും നേത്രരോഗങ്ങൾക്കും ഇതു പെട്ടെന്നു ശമനം കൊടുക്കും; മിതമായ മാത്രയിൽ ഉപയോഗിച്ചിരുന്നാൽ രക്തത്തിൽ സംബന്ധിച്ച സകല വിഷത്തേയും ഇതു ശുചിപ്പെടുത്തുകയും, രക്തത്തിന്റെ സ്വാഭാവിക ഗുണത്തിന്നു അതിയായ പുഷ്ടിയെ ഉണ്ടാക്കിത്തീൎക്കുകയും ചെയ്യും. അതുകൊണ്ടു ഇതു രക്തദൂഷ്യംകൊണ്ടുണ്ടാകുന്ന എല്ലാ രോഗത്തിന്നും പ്രധാനപ്പെട്ട മരുന്നായിത്തീൎന്നിരിക്കുന്നു. ഇതു രസായനങ്ങളിൽവെച്ചു ഏററവും പ്രശസ്തമാണ്. ദേഹബലത്തെ വൎദ്ധിപ്പിക്കും; ചെറിയ മാത്രയിൽ ഇതിനെ ശീലിച്ചുകൊണ്ടിരുന്നാൽ ദേഹത്തിലുണ്ടാകുന്ന മുഴകൾ, കുരുക്കൾ ഇവകളെല്ലാം ക്രമത്താലെ മാഞ്ഞുപോകുന്നതാണ. ഇതു കൂടാതെ അസ്ഥിസ്രാവം, യകൃദ്രോഗം, പ്ലീഹോദരം, ജീൎണ്ണജ്വരം, ജീൎണ്ണാതീസാരം, ഗ്രഹണി മുതലായ അനവധി രോഗങ്ങളിൽ ഇതിനെ വൈദ്യന്മാർ ഉപയോഗപ്പെടുത്തുന്നുണ്ടു.

രസസിന്ദൂരത്തെ അകത്തേക്കു സേവിക്കുമ്പോൾ—വിശേഷിച്ചു വ്രണങ്ങളിൽ—കഠിനമായ പത്ഥ്യനിഷ്ഠ അത്യാവശ്യമാകുന്നു. ചോറ ചെറിയരിയാക്കി വേണ്ടപോലെ വെച്ചു വാൎത്തു വെള്ളം തീരെകളഞ്ഞു ഭക്ഷിക്കണം. പുളി, ഉപ്പു, എരിവു മുതലായ യാതൊരു ദ്രവ്യവും കൂട്ടിയുണ്ണാൻ പാടില്ല. നിവൃത്തിയില്ലാത്തേടത്തു പാൽ, നെയ്യ് ഇവ മാത്രം ഉപയോഗിക്കാം. നിലത്തു ചവിട്ടരുത്. പകലുറങ്ങുക മുതലായ എല്ലാ അപത്ഥ്യ

ങ്ങളേയും, കഠിനമായി വർജ്ജിക്കണം; ഈ വലിയ വ്രണങ്ങളിൽ അധികം മാത്ര ഒന്നിച്ചുകൊടുത്തു പെട്ടെന്നു രോഗം മാറുവാൻ വേണ്ടിയും വൈദ്യന്മാർ ചെയ്യുന്ന നിയമമാണ. പക്ഷെ ചെറിയ മാത്രയിൽ അധികകാലം ശീലിക്കുന്നതാണ എല്ലാംകൊണ്ടും അധികം നല്ലതു്. അപ്പോഠം ഇന്തുപ്പു ചേൎത്തു ചെറുപയർ, കായ്ക്കാ, കയ്പൻപടവലങ്ങ മുതലായതുകൊണ്ടുണ്ടാക്കിയ വ്യഞ്ജനങ്ങഠം ഉപയോഗിക്കാം. പച്ചവെള്ളം ഏതായാലും ഉപേക്ഷിക്കണം. ചൂടുവെള്ളത്തിൽ നന്നാലുദിവസം കൂടുമ്പോഠം കുളിക്കാം. ഗന്ധകരസായനത്തിങ്കലെ പത്ഥ്യവിധിയും നോക്കണം.

മാത്ര—അര മുതൽ രണ്ടു ഗ്രേൻവരെ. പഞ്ചസാരയൊ, തേനൊ, ശൎക്കരയൊ ചേൎത്തു പല്ലിന്മേൽ സ്പൎശിക്കാതെ സേവിക്കേണ്ടതാണ്.

## ലോഹസിന്ദൂരം.

ഇതു രക്തക്ഷയം, പാണ്ഡു, പിത്തം, കാമില ഇവകളിൽ അസാധാരണമായ ഫലമുള്ളതാണ; ദേഹാത്തെ വൎദ്ധിപ്പിക്കും; ഗുന്മൻ, ശൂല ഇവകളെ ശമിപ്പിക്കും; രക്തത്തിന്റെ സകല ദോഷങ്ങളേയും തീൎത്തു ശുദ്ധിവരുത്തുകയും ചെയ്യും. ഇതിനെ നിയമേന ശീലിക്കുന്നവൎക്കു പ്രമേഹം ഒരിക്കലും ബാധിക്കുന്നതല്ല. മേദോവൃദ്ധിക്കു ഇതു വിശേഷപ്പെട്ട ഔഷധമാകുന്നു. ഇരുമ്പു ചേരുന്ന സകല ഇംഗ്ലീഷു മരുന്നുകഠംക്കും മലബന്ധത്തെ ഉണ്ടാക്കുവാനും, ഉദരത്തെ താളം തെററിക്കുവാനും പ്രത്യേകം വാസനയുണ്ടു്. എന്നാൽ ഇതിനു ആ വക യാതൊരു ദൂഷ്യവും ഇല്ല. ഇതു സേവിച്ചാൽ ദേഹബലം വൎദ്ധിക്കും; ബുദ്ധിക്കു തീക്ഷ്ണതകൂടും; ചുണങ്ങു, മൊളി, വിളൎപ്പു മുതലായതുപോയി നല്ല വൎണ്ണപ്രസാദവും വെക്കും. ഇതു എത്ര അധികം വെപ്പു ചെല്ലുന്നുവൊ അത്രയും ഈ പറഞ്ഞ ഗുണങ്ങളെല്ലാം അധികം ഉണ്ടായിരിക്കും. രോഗഭേദംപോലെ പഞ്ചസാര, തേൻ, നെയ്യ്, പാൽ, മോർ മുതലായതു ചേൎത്തു സേവിക്കണം; പത്ഥ്യം കരിമ്പിരുമ്പാദികഷായംപോലെ. ഇതു് 7, 14, 21, 41, 101 എന്നീ പ്രാവശ്യം ശുദ്ധിചെയ്തതു് തെയ്യാറുണ്ടു്.

മാത്ര—ഒന്നു മുതൽ രണ്ടു പണത്തൂക്കം വരെ.

## വരാടഭസ്മം.

ഇതു ആന്ത്രവായുവിനും ദഹനത്തിനും നന്നു; അസ്ഥിസ്രാവം മൂത്രകൃച്ഛ്രം ഇവകഠംക്കും കൊള്ളാം. ചെറുനാരങ്ങനീർചേൎത്തു പുരട്ടിയാൽ ചുണങ്ങു സരസൻ ഇവകഠം ശമിക്കുന്നതാകുന്നു. ഇച്ഛാപത്ഥ്യം മതി.

മാത്ര—ഒന്നു മുതൽ ആറു ഗ്രേൻ വരെ. പഞ്ചസാര, മുളകുപൊടി, തേൻ, ഇവകളിലൊ, മോരിലൊ ചേൎത്തു സേവിക്കാം.

## വംഗഭസ്മം

ഇതു മൂത്രസംബന്ധമായ രോഗങ്ങഠംക്കു വിശേഷമാണ; അസ്ഥി

സ്രാവം, മൂത്രകൃച്ഛ്രം, പ്രമേഹം ഇവകളിലെല്ലാം നന്നു. വൃഷ്യവുമാണു. ദേഹത്തിന്നു ബലത്തെ ലഭിപ്പിക്കും; ഏതുക്ഷയത്തിലും വളരെ ഫലമുള്ളതാകുന്നു. അപസ്മാരം മുതലായ മനോരോഗങ്ങളിലും ധാരാളം പ്രയോഗിക്കപ്പെടുന്നതുമുണ്ടു.

മാത്ര—രണ്ടു മുതൽ ആറു ഗ്രേൻ വരെ. പഞ്ചസാരയൊ തേനൊ ചേൎത്തു സേവിക്കണം. പത്ഥ്യം രോഗഭേദംപോലെ.

## ശംഖഭസ്മം.

ഇതു വരാടഭസ്മത്തിനോടു തുല്യമാണു. ഗ്രഹണിയിൽ ഇതു വളരെ നന്നു. പുളിച്ചുതേട്ടലും ദഹനക്കുറവും ക്ഷണത്തിൽ ആശ്വാസപ്പെടുന്നതാണു. പ്ലീഹവൃദ്ധിയേയും വയറുസ്തംഭനത്തേയും തീൎക്കും.

മാത്ര—മുതലായതു വരാടഭസ്മംപോലെ.

## ശൃംഗഭസ്മം.

ഇതു അസ്ഥിസ്രാവം, മൂത്രകൃച്ഛ്രം ഇവകളിൽ വിശേഷമാണു. കുരയ്ക്കും നന്നു; രക്തപിത്തത്തിന്നും തരക്കേടില്ല. വെണ്ണനെയ്യ്, പഞ്ചസാര, തേൻ, പാൽ ഇതിലേതിലെങ്കിലും സേവിക്കാം. കപ്പൽമുളകു, പുളി ഇവ പ്രത്യേകം വൎജ്ജിക്കണം. അദ്ധ്വാനവും മൈഥുനവും പാടില്ല. ഉഷ്ണസാധനങ്ങളേയും ഉപേക്ഷിക്കേണ്ടതാണു.

മാത്ര—ഒന്നു മുതൽ നാലു പണത്തൂക്കം വരെ.

## സുവൎണ്ണവംഗം.

ഇതു വംഗഭസ്മം ഉപയോഗിക്കുന്ന സ്ഥലങ്ങളിലെല്ലാം ഉപയോഗിക്കാവുന്നതാണ്. പഴക്കമേറിയ അസ്ഥിസ്രാവം, ശുക്ലസ്രാവം മുതലായ വസ്തിരോഗങ്ങളിൽ പ്രത്യേകം ഫലമുള്ളതുമാണ്.

## സ്വയമഗ്നി.

ഇതു വയററിൽ വേദനയ്ക്കും ദഹനക്കുറവിന്നും ഒന്നാന്തരമാണു. ശൎക്കര, ചുക്കുപൊടി, ഇഞ്ചിനീർ, പഞ്ചസാര, തേൻ ഇവയിലേതെങ്കിലും ചേൎത്തു സേവിക്കാം. പത്ഥ്യം പാൽ, ഗോതമ്പം ഇവയാണു.

മാത്ര—അര മുതൽ മൂന്നു ഗ്രേൻ വരെ.

## സ്വൎണ്ണഭസ്മം.

ഇതു വളരെ വിലയേറിയതും ശരീരത്തിന്നു ഏററവും യോജിക്കുന്നതും ആയ മരുന്നാകുന്നു. ദേഹേന്ദ്രിയങ്ങൾക്കു അതിയായ ഉണൎച്ചയേയും ബലത്തേയും ഉണ്ടാക്കിത്തീൎക്കും. വൃദ്ധന്മാൎക്കു യൌവനം വീണ്ടും ലഭിക്കു

ന്നതിന്നു ഈ ഔഷധം ഒരു മുഖ്യോപായമാകുന്നു. ദേഹത്തിന്റെ വൎണ്ണവും അഴകും ക്ഷണത്തിൽ പ്രകാശിക്കും; ബുദ്ധിക്കു ശക്തിയും സൂക്ഷ്മതയും അത്ഭുതമാംവണ്ണം വൎദ്ധിക്കുന്നതാണു. അതിമൈഥുനംകൊണ്ടൊ, വാൎദ്ധക്യംകൊണ്ടൊ, മററു വല്ല കാരണത്താലൊ ജനനേന്ദ്രിയത്തിന്നു ശക്തിക്ഷയം വന്നവൎക്കു ഇതു വീണ്ടും പൂൎവ്വസ്ഥിതിയെ പ്രാപിപ്പിച്ചു കൊടുക്കുന്നതാകുന്നു. പനി, സന്നി, ക്ഷയം, ബുദ്ധിഭ്രമം, അപസ്മാരം, ദേവതാബാധ, മൂത്രരോഗങ്ങൾ, ഷണ്ഡത ഇവകളിലെല്ലാം ഇതു വിശേഷപ്പെട്ട ഔഷധമാണു. ത്വഗ്ദോഷത്തിലും ഹിരംഗരോഗത്തിങ്കലും ഇതിന്റെ ഫലം അനിതരസാധാരണമാകുന്നു. പക്ഷവാതം, ബാഹ്യായാമം, ആന്തരായാമം, സൎവ്വാംഗരോഗം ഇവകളിലെല്ലാം ഇതു പ്രത്യേകം വിധിക്കപ്പെട്ടിട്ടുള്ളതാണു. പഞ്ചസാര, നെയ്യ, പാൽ, തേൻ ഇതിലേതിലെങ്കിലും സേവിക്കാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—അര മുതൽ രണ്ടു ഗ്രേൻ വരെ.

## സിദ്ധമകരധ്വജം.

ദേഹത്തിന്റെ കാന്തി, ആരോഗ്യം, സൌഷ്ഠവം ഇവയെ ആഗ്രഹിക്കുന്നവൎക്കു ഈ ഔഷധം ഉപയോഗമുള്ളതാണു. സ്വൎണ്ണഭസ്മത്തിന്റേയും രസസിന്ദൂരത്തിന്റേയും ഗുണങ്ങൾ ഇതിന്നുണ്ടു. ത്വഗ്ദോഷം, ഹിരംഗരോഗം ഇവകളിൽ ഇതു മററ രണ്ടിനേക്കാൾ അധികം നന്നെന്നാണു ആചാൎയ്യന്മാരുടെ അഭിപ്രായം. മാത്ര, പത്ഥ്യം മുതലായതു രസസിന്ദൂരം പോലെ.

## ഹിംഗുളഭസ്മം.

ഇതിന്നു രസസിന്ദൂരത്തിന്റെ ഗുണം തന്നെയാണുള്ളതു. പക്ഷെ അതിനേക്കാൾ വീൎയ്യം കുറയും. എല്ലാ വ്രണങ്ങളിലും വിശേഷിച്ചു ക്ഷയത്തിലും നന്നു. പഞ്ചസാരയൊ, തേനൊ ചേൎത്തു സേവിക്കയൊ പുരട്ടുകയൊ ചെയ്യാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ മൂന്നു ഗ്രേൻ വരെ.

## ഹിംഗ്വാദിക്ഷാരം.

മഹോദരം, ഗുന്മം, ശോഫം ഇവകളിൽ വിശേഷം. മാത്ര—ഒന്നു മുതൽ നാലു ഡ്രാംവരെ ചൂടുവെള്ളത്തിൽ സേവിക്കാം.

# രസക്രിയകൾ.

---

## ഇളനീർക്കുഴമ്പ്.

ഇതു കണ്ണിന്നു വളരെ സുഖം കൊടുക്കുന്ന ഒരു രസക്രിയയാണു്. അർമ്മം, തിമിരം: വ്രണശുക്ലം, പഴുപ്പു, രാക്കണ്ണുകാണായ്ക മുതലായ പിത്തസംബന്ധമായ എല്ലാ നേത്രരോഗങ്ങൾക്കും ഇതു വളരേ വിശേഷം തന്നെയാണു. ഉഷ്ണാധിക്യംകൊണ്ടും, വെയിൽ, പുക മുതലായതു തട്ടിയതുകൊണ്ടും മറവമുള്ള കാഴ്ചക്കുറവിന്നു ഇതു വളരെ നല്ലതാണു. ഇതിൽനിന്നു ഒന്നു മുതൽ നാലുവരെ തുള്ളി കണ്ണിൽ ഉററിക്കുകയൊ എഴുതുകയൊ ചെയ്യാം. ക്രമം മുമ്പ "രസക്രിയകൾ" എന്ന തലവാചകത്തിൽ വിവരിച്ചിട്ടുണ്ടു്. അതു നോക്കണം.

## കർപ്പൂരാദികുഴമ്പു.



ഇതു കലക്കം, കരടിറക്കം, വീക്കം, ചുകപ്പു, തിമിരം, കാചം, അർമ്മം, ശുക്ലം മുതലായ അനേകം രോഗങ്ങളിൽ വിധിക്കപ്പെട്ടിട്ടുള്ളതാണു. ഉപയോഗിക്കേണ്ടതു: ഇളനീർകുഴമ്പുപോലെ.

## കാചയാപനംകുഴമ്പു.

ഇതിന്നു കാചയാപന ഗുളികക്കു പറഞ്ഞ എല്ലാ ഗുണങ്ങളുമാണുള്ളതു്. വളരെ പഴക്കം ചെന്നാൽകൂടി ഇതിന്നു യാതൊരു ഫലക്കുറവും വരുന്നതല്ലെന്നുള്ളതാണിതിന്നു ഗുളികയേക്കാളുള്ള വിശേഷം. ഉപയോഗക്രമം ഇളനീർ കുഴമ്പുപോലെ.

## ദാർവ്യാദി രസക്രിയ.

ഇതു് വായിൽ പുണ്ണിന്നു് പുരട്ടാൻ വളരെ വിശേഷമാണു്.

## ദ്രവവർത്തി കുഴമ്പു.

ഇതിന്നു ദ്രവവർത്തി ഗുളികക്കു പറഞ്ഞ എല്ലാ ഗുണങ്ങളുമുണ്ടു്. ഉപയോഗക്രമം ഇളനീർ കുഴമ്പുപോലെ.

## നയനാമൃതം കുഴമ്പു.

ഇതിന്നു നയനാമൃതം ഗുളികയുടെ എല്ലാ ഗുണങ്ങളുമുണ്ടു്. അധികമായി വെളിച്ചത്തേക്കു നോക്കുക, ഗ്രഹണം സൂക്ഷിച്ചുകാണുക, അധികം വായിക്കുക മുതലായതുകൊണ്ടു കണ്ണിന്നു ശക്തിക്ഷയമുള്ളവക്കു ഇതു വിശേഷാൽ ഫലമുള്ളതാണു.

## ഖവാദിരസക്രിയ.

ഇത് മുഖക്കുരു, കരുമങ്ങലം, മുതലായതിന്ന് മുഖത്തു പുരട്ടുവാൻ വിശേഷം.

## സുരസാദിഫാണിതം.

ഇത് വായിൽ പുണ്ണിന്ന് പുരട്ടാനും കവിൾക്കൊള്ളാനും നന്ന്. മൂക്കിനുള്ളിൽ വ്രണവും ദുർഗ്ഗന്ധത്തോടുകൂടി നീരൊലിയ്ക്കലും ഉള്ള സന്ദർഭങ്ങളിൽ ഇത് പുരട്ടാറുണ്ട്. ചെവിയിലും വ്രണവും ദുർഗ്ഗന്ധമുള്ള ചലം ഒലിയ്ക്കലും ഉള്ളപ്പോഴും പുരട്ടാൻ പറ്റുന്നതാണ്.

---

## രസങ്ങൾ. *

# ദ്രവങ്ങൾ, ദ്രാവകങ്ങൾ.

## അജമോജദ്രാവകം (അയമോദകം)

ഇതു ഏറ്റവും ദീപനകരമാണ്; വയററിൽ വേദനയെ പെട്ടെന്നു നിൎത്തുകയും, വിഷൂചികയുടെ ആരംഭത്തിൽ സേവിച്ചാൽ അതിന്റെ ശക്തിയെ വളരെ കുറയ്ക്കുകയും ചെയ്യും. ഗ്രഹണി, അതിസാരം, വയറു സ്തംഭനം, വായുക്ഷോഭം ഇവകൾക്കും നന്നു.

മാത്ര — അരമുതൽ രണ്ടു ഡ്രാംവരെ. നാഴിരട്ടിയിൽ കുറയാതെ വെള്ളം ചേൎത്തു സേവിക്കണം.

## അതിവിഷാദ്രാവകം. (അതിവിടയം)

ഇതു ദഹനത്തെ വൎദ്ധിപ്പിക്കും; രുചിയെ ഉണ്ടാക്കും; അതിസാരത്തിങ്കലും, ഗ്രഹണിയിങ്കലും വിശേഷമാണ്.

മാത്ര — ഒന്നുമുതൽ രണ്ടു ഡ്രാംവരെ. നാഴിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## ആടരൂഷദ്രാവകം. (ആടലോടകം)

ഇതു കുര, ക്ഷയം, രക്തപിത്തം, സ്വരസാദം ഇവകളിൽ ഏററവും ഫലമുള്ളതാണ്.

മാത്ര — ഒന്നുമുതൽ രണ്ടു ഡ്രാംവരെ. നാഴിരട്ടി വെള്ളംചേൎത്തു സേവിക്കണം.

---

* **Rectified spirit** ന്ന് ഗവൎമ്മേണ്ട് അസാമാന്യമായി ചുങ്കം വൎദ്ധിപ്പിച്ചതിനാൽ ദ്രാവകങ്ങൾക്കും രസങ്ങൾക്കും തദനുസരണമായി വില വൎദ്ധിപ്പിക്കേണ്ടിവന്നതിൽ വ്യസനിക്കുന്നു.

# ഏലാദ്രാവകം. (ഏലത്തരി)

ഇതു ഏലത്തിരിയുടെ സാരമാണ്; ദഹനത്തേയും, രുചിയേയും വൎദ്ധിപ്പിക്കും; മനസ്സിന്നുന്മേഷത്തെ ഉണ്ടാക്കും; മൂത്രത്തിന്നു തടസ്ഥത്തെ തീൎക്കും; അസ്ഥിസ്രാവത്തിന്നു നന്ന്; ഛൎദ്ദിയെ നിൎത്തുകയും ചെയ്യും.

മാത്ര—ഒന്നുമുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

# കടുകരോഹണീദ്രാവകം.

ഇതു ദഹനത്തേയും രുചിയേയും വൎദ്ധിപ്പിക്കും; വിരേകത്തെ ഉണ്ടാക്കും; ജീൎണ്ണജ്വരത്തിങ്കലും ഫലമുള്ളതാണ്; സഹജമായ മലബന്ധത്തിങ്കൽ പ്രത്യേകം പ്രയോജനമുള്ളതാണ്.

മാത്ര—അരമുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളം ചേൎത്തു സേവിക്കണം.

# കൎപ്പൂരദ്രാവകം.

ഇതു കുര, ഏക്കം, ദീപനക്ഷയം ഇവകളിൽ നന്നു. പല്ലുവേദന, ചെവിട്ടിൽകുത്തു ഇവകളിൽ പുരട്ടുകയൊ തുള്ളിക്കുകയൊ ചെയ്യാം. കാലിന്മേൽ പുരട്ടിയാൽ കോച്ചുവലി ശമിക്കും; വിഷൂചികയിൽ അകത്തേക്കും കൊടുക്കാം.

മാത്ര—അഞ്ചുമുതൽ മുപ്പതു തുള്ളിവരെ. എട്ടിരട്ടി വെള്ളംചേൎത്തു സേവിക്കണം.

# കസ്തൂരിദ്രാവകം.

ഇതു ഏക്കം, കുര, വിലക്കം, എക്കിട്ട്, ക്ഷീണം, മോഹാലസ്യം, ഇളക്കം മുതലായതിൽ വിശേഷമാണ്.

മാത്ര—അഞ്ചുമുതൽ മുപ്പതു തുള്ളിവരെ. നാലിരട്ടി ജീരകവെള്ളം ചേൎത്തു സേവിക്കണം.

# കിരാതതിക്തകദ്രാവകം. (കിരിയാത്ത)

ഇതു ദഹനക്ഷയം, പനി, രുചിക്കുറവ് ഇവകളിൽ പ്രശസ്തമാണ്. ശരീരത്തിന്നു ശക്തിയെ വൎദ്ധിപ്പിക്കും; ഗ്രഹണിക്കും നന്നു.

മാത്ര—അരമുതൽ ഒരു ഡ്രാംവരെ. നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## കുടജവൽക്ക ദ്രാവകം.

## (കുടകപ്പാലവേരിന്മേൽതൊലി).

ഇതു രക്താതിസാരം, രക്താർശസ്സ് ഗ്രഹണി ഇവകളിൽ ഏററവും ഫലമുള്ള മരുന്നാണ്.

മാത്ര - അര മുതൽ രണ്ടു ഡ്രാംവരെ നാലിരട്ടി വെള്ളംചേർത്തു സേവിക്കണം.

## കൃഷ്ണജീരകദ്രാവകം (കരിഞ്ചീരകം).

ഇതു ദഹനത്തിന്നും, രുചിക്കും നന്നു; വായുക്ഷോഭം, കുര ഇവകൾക്കും കൊള്ളാം; കരിഞ്ചീരകംപോലെതന്നെ ഘ്രാണിച്ചാൽ ജലദോഷം, തലവേദന, തലകനം ഇവകളും ശമിക്കും.

മാത്ര — അര മുതൽ രണ്ടു ഡ്രാംവരെ നാലിരട്ടി വെള്ളംചേർത്തു സേവിക്കണം.



## ചന്ദനദ്രാവകം.

ഇതു അസ്ഥിസ്രാവം, മൂത്രച്ചൂട്, രക്തപിത്തം, പിത്തജ്വരം ഇവകളിൽ വളരെ ഫലമുള്ളതാണ്.

മാത്ര — ഒന്നു മുതൽ രണ്ടു ഡ്രാം വരെ നാലിരട്ടി വെള്ളം ചേർത്തുസേവിക്കണം.

## ജംബീരദ്രാവകം. (ചെറുനാരങ്ങ).

ഇതു ദാഹത്തേയും തളർച്ചയേയും തീർക്കും; വിഷമജ്വരത്തിന്നു നന്നു; ദഹനത്തേയും രുചിയേയും ഉണ്ടാക്കും; വായ്‌വരൾച്ചക്കും ഛർദ്ദിക്കും ശമനം വരുത്തുന്നതാണ്.

മാത്ര — ഒന്നു മുതൽ രണ്ടു ഡ്രാംവരെ നാലിരട്ടിവെള്ളംചേർത്തു സേവിക്കണം.

## ജാതീഫലദ്രാവകം. (ജാതിക്ക).

ഇതു വയറു സ്തംഭനം, ദഹനാക്ഷയം, അതിസാരം, ദുർഗ്ഗന്ധമായ തേട്ടൽ ഇവകളിലും, ഉദരശൂലയിലും വിശേഷമാണ്.

മാത്ര— അര മുതൽ രണ്ടു ഡ്രാം വരെ നാലിരട്ടിവെള്ളംചേർത്തു സേവിക്കണം.

## ജീരകദ്രാവകം.

ഇതു വായുക്ഷോഭം, കര പ്പുക്കം, വിലക്കം, ഇവകളിൽ വളരെ ഫലമുള്ളതാണു; ദഹനത്തേയും, രുചിയേയും വൎദ്ധിപ്പിക്കും.

മാത്ര—അര മുതൽ രണ്ടു ഡ്രാംവരെ നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## തിക്താദ്രാവകം (പുത്തരിച്ചുണ്ട).

ഇതു കിരാതതിക്തകദ്രാവകത്തോടു തുല്യമാണ്; ഗ്രഹണിക്ക അധികം നന്നു; പുത്തരിച്ചുണ്ടയുടെ എല്ലാ ഫലവും ഇതുകൊണ്ടു സിദ്ധിക്കുന്നതാണ്.

മാത്ര—ഒന്നു മുതൽ രണ്ടു ഡ്രാംവരെ നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## ധാന്യാകദ്രാവകം (കൊത്തമ്പാലരി).

ഇതു ദീപനവും പാചനവുമാണ്. പനിക്കും ഗ്രഹണിക്കും നന്നു.

മാത്ര—അര മുതൽ രണ്ടു ഡ്രാംവരെ നാലിരട്ടി വെള്ളം ചേൎത്തു സേവിക്കണം.

## നിംബത്വക്ദ്രാവകം. (വേപ്പിൻതൊലി)

ഇതു പിത്തത്തിൻെറ ഉപദ്രവങ്ങൾക്ക വളരെ നല്ലതാണ്. വയറുകാളൽ, കൈകാൽ വിള്ളൽ, വരട്ടുപിത്തം, ചൊറി, ചിരങ്ങു ഇവകളെ ശമിപ്പിക്കും; കഫസംബന്ധമായ രോഗങ്ങൾക്ക് കൃമിക്കും നന്നു.

മാത്ര—ഒന്നു മുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളം ചേൎത്തു സേവിക്കണം.

## പാഠാരസം (പാഠക്കിഴങ്ങ്)

ഇതു മൂലക്കുരു, രക്താതിസാരം, കഫാതിസാരം, ആമാതിസാരം ഇവകളിൽ പ്രധാനപ്പെട്ട മരുന്നാണ്. സേവിച്ചാൽ മൂലം കടച്ചിൽ ക്ഷണത്തിൽ ആശ്വാസപ്പെടുത്തുന്നതാകുന്നു. ഗ്രഹണിയിലും നന്നു.

മാത്ര—ഒന്നു മുതൽ രണ്ടു ഡ്രാവരെ നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## പാഷാണദ്രാവകം.

ഇതു പനി, മലമ്പനി മുതലായതിൽ നല്ലതാണ്. ശീലിച്ചാൽ പഴക്കം ചെന്ന വിസൎപ്പം, ചൊറി, ചിരങ്ങ് ഇവകൾ ശമിക്കുന്നതാണ്; പാണ്ഡുവിനും നന്നു; ദഹനത്തേയും രുചിയേയും ഉണ്ടാക്കുകയും ചെയ്യും.

മാത്ര—രണ്ടു മുതൽ എട്ടു തുള്ളിവരെ. പതിനാറിരട്ടി വെള്ളം ചേൎത്തു സേവിക്കണം.

## പിപ്പലീദ്രാവകം.

ഇതു കാര, ദീപനക്ഷയം, കഫം, വാതം ഇവകളിൽ ഏററവും നല്ലതാണ്.

മാത്ര—ഒന്നു മുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളം ചേർത്തു സേവിക്കണം.

## മൂത്രവിസർജ്ജനദ്രാവകം.

ഇതു വിഷൂചികയിൽ മൂത്രത്തിന്നു തടസ്ഥം കണ്ടാൽ കൊടുക്കേണ്ടുന്ന മരുന്നാണ്. വായുവിൻെറ അസാറ്റ്യത, ശ്വാസം മുട്ടൽ, എക്കിട്ട, ക്ഷീണം ഇവകൾക്കും നന്നു.

മാത്ര—ഒന്നു മുതൽ രണ്ടു ഡ്രാംവരെ. പലവട്ടമായി സേവിക്കണം.

## രസദ്രാവകം.

ഇതു രസം സേവിച്ചിട്ടു ലഭിക്കേണ്ടുന്ന എല്ലാ ഗുണങ്ങളും സൌകൎയ്യമായി ലഭിക്കാൻ നല്ലതാണ്.

മാത്ര—അര മുതൽ ഒരു ഡ്രാംവരെ. നാലിരട്ടി വെള്ളംചേർത്തു പല്ലിന്മേൽ തട്ടാതെ സേവിക്കണം.

## ലവണദ്രാവകം.

ഗുന്മൻ, ഗ്രഹണി, പ്ലീഹരോഗം, ശൂല ഇവകളിൽ ഇതു വളരെ വിശേഷമാണ്. പുളിച്ചുതേട്ടൽ, അഗ്നിമാന്ദ്യം, വയറസ്തംഭനം ഇവകളും നന്നു.

മാത്ര—അഞ്ചു മുതൽ ഇരുപതു തുള്ളിവരെ. പതിനാറിരട്ടിയിൽ കുറയാതെ വെള്ളം ചേർത്തു സേവിക്കണം.

## ലവംഗദ്രാവകം (കരാമ്പുവ്വ്)

ഇതു ദഹനത്തിന്നും, വയറസ്തംഭനത്തിന്നും ഒന്നാന്തരമാണു; വായുടെ ദുർഗ്ഗന്ധത്തിന്നും, അരുചിക്കും, ശമനം ഉണ്ടാകും; കഫത്തെ സ്രവിപ്പിക്കും; വയററിൽ വേദനക്കും നന്നു. പല്ലിൽകുത്തിന്നു ഇതിൽ ശീലയൊ, പുകയിലയൊ നനച്ചുവെക്കുന്നതു നല്ലതാണ്. ഇതു കരയാംപൂവിൻെറ എല്ലാ ഗുണത്തേയും ചെയ്യും.

മാത്ര—അര മുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളംചേർത്തു സേവിക്കണം.

## ലോഹദ്രാവകം (ഉരുക്ക്).

രക്തത്തിൻെറ സാരമായ ഭാഗം ഉരുക്കാണ്. ഈ അംശത്തിന്നു കുറവു വരുമ്പോഴാണു പിത്തംപിടിച്ചു ദേഹം വിളക്കുന്നതു്. എന്നാൽ രക്ത

ക്ഷയത്തിങ്കലും, രക്തത്തിന്റെ ഗുണകുറവിങ്കലും ഇരുമ്പിന്നു തുല്യം ഗുണകരമായി യാതൊരു മരുന്നും ഉണ്ടാവാൻ തരമില്ലെന്നു മേൽപറഞ്ഞതുകൊണ്ടു ഊഹിക്കാമല്ലൊ. ഇതിന്റെ ഫലം കിട്ടണമെന്നുദ്ദേശിക്കുന്ന എല്ലാ അവസരങ്ങളിലും ഇതു വളരെ ഉപയോഗമുള്ളതാണ്. ഇതു എല്ലായ്പോഴും ഭക്ഷണത്തിന്നു മീതെ സേവിക്കേണ്ടതാണ്,

മാത്ര—പത്തു മുതൽ മുപ്പതു തുള്ളിവരെ. എട്ടിരട്ടിയിൽ കുറയാതെ വെള്ളംചേൎത്തു സേവിക്കാം.

# ശാരിബാരസം (നന്നാറി).

ഇതു എത്രയും വിശേഷമായ നന്നാറിസത്താണ. ഇംഗ്ലീഷു സമ്പ്രദായപ്രകാരം വിശേഷപ്പെട്ട നാടൻ നന്നാറിയിൽനിന്നു എടുക്കുന്നതാണ. മററ യാതൊരു രാജ്യത്തും ഉണ്ടാകുന്ന നന്നാറി കേരളത്തിലുണ്ടാവുന്നതുപോലെ ഒരിക്കലും നന്നായിരിക്കാത്തതുകൊണ്ടാണ ഇതു മററ സത്തുകളേക്കാൾ വളരെ അധികം ഫലമുള്ളതായി കാണുന്നതു.

ഇതു രക്തദൂഷ്യംകൊണ്ടുണ്ടാവുന്ന ഏതു രോഗത്തിന്നും കൈകണ്ട മരുന്നാകുന്നു. കുരു, ചിരങ്ങു, ചൊറി, വിസൎപ്പം, രക്തവാതം, വയറുകാളൽ, ധാതുക്ഷയം, മൂത്രകൃച്ഛ്റം, അസ്ഥിസ്രാവം ഇവകളിലെല്ലാം ഇതുകൊണ്ടു വലുതായ ഫലം കാണുന്നുണ്ടു. രസവികാരത്തിലും, ഫിരംഗരോഗത്തിങ്കലും ഇതു ഒരു ഒന്നാന്തരം ഔഷധമാണ. ഇതു ഓജസ്സിനെ വൎദ്ധിപ്പിക്കും; ശരീരം തണുപ്പിക്കും; ദേഹബലത്തേയും പുഷ്ടിയേയും ഉണ്ടാക്കിത്തീൎക്കും.

മാത്ര — ഒന്നുമുതൽ നാലു ഡ്രാംവരെ നാലിരട്ടി വെള്ളമൊ പാലൊ ചേൎത്തു സേവിക്കണം.

# ശിലാജതുദ്രാവകം (കന്മദം).

ഇതു വസ്തി സംബന്ധമായ എല്ലാ രോഗങ്ങൾക്കും വിശേഷമാണ. കന്മദം ഏതെല്ലാം രോഗത്തിൽ വിധിക്കപ്പെട്ടിട്ടുണ്ടൊ അവിടെ എല്ലാം ഇതു വളരെ സൌകൎയ്യമായി ഉപയോഗിക്കാവുന്നതാണ.

മാത്ര—പതിനഞ്ചുമുതൽ അരപതു തുള്ളിവരെ. ഉഴക്കു പച്ചവെള്ളത്തിലൊ, പാലിലൊ, ഇളന്നീർവെള്ളത്തിലൊ, തക്ക കഷായത്തിലൊ ചേൎത്തു സേവിക്കണം.

# ശുണ്ഠീദ്രാവകം (ചുക്ക്).

ഇതു ദഹനക്ഷയം, രുചികേടു, വയറു സ്തംഭനം, പനി ഇവകളിൽ വിശേഷമാണ.

മാത്ര — ഒന്നുമുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

# സുനാമുഖീദ്രാവകം.

ഇതു ശോധനക്കു നല്ലതാണ.

മാത്ര — ഒന്നുമുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

# സുവൎണ്ണദ്രാവകം.

ഒരു ഔഷധം എല്ലാ രോഗത്തിന്നുംകൂടി ഫലിക്കുന്നതായിട്ടുണ്ടെങ്കിൽ അതു ഇതൊന്നു മാത്രമാണ. ക്രമമായി ശീലിക്കുന്നതായാൽ ഇതു എല്ലാ ധാതുക്കളേയും ഒരുപോലെ ശരിയാക്കിക്കൊണ്ടുവരും. വിശേഷപ്പെട്ട തങ്കംകൊണ്ടാണിതു ഉണ്ടാക്കപ്പെടുന്നതു. അതുകൊണ്ടു ഇതു കുറേ കാലം ശീലിക്കുമ്പോഴേക്കു ദേഹം സുവൎണ്ണവൎണ്ണമായി തീരുന്നതിൽ അത്ഭുതപ്പെടുവാനില്ല. കുട്ടികൾക്കും മററും ഇതു കൊടുത്തുകൊണ്ടിരുന്നാൽ ദേഹത്തിന്നു ശക്തിയും. ഭംഗിയും ക്രമത്തിൽ വൎദ്ധിക്കുന്നതാണ. ബുദ്ധിശക്തി അസാധാരണമായി വൎദ്ധിക്കും; ഓൎമ്മക്കേട് ഒരിക്കലും വരുന്നതല്ല; വൃദ്ധന്മാൎക്കു ദേഹബലം ക്ഷയിക്കാതിരിക്കേണ്ടതിന്നു ഇതു നിയമേന ശീലിക്കേണ്ടതാണ; ധാതുബലവും സ്ത്രീഗമനാശക്തിയും നിലനില്ക്കും; പ്രായം കടന്നാലും യൌവനം ക്ഷയിപ്പാൻ പ്രയാസമുണ്ട്; സന്നിപാതജ്വരം, ക്ഷയം, ബുദ്ധിഭ്രമം, പക്ഷവാതം ഇവകളിൽ അത്ഭുതമായി ഫലത്തെ കാണിക്കും; പാണ്ഡുവിങ്കൽ ഏററവും ഗുണകരമാണ. സംഗീതക്കാൎക്കു ഇതു ശീലിച്ചുകൊണ്ടിരുന്നാൽ അവരുടെ സ്വരം ഒരുനാളും ക്ഷയിച്ചുപോകയില്ല; മൂത്രസംബന്ധമായ രോഗങ്ങളിലും നന്ന്; ദഹനത്തെ വൎദ്ധിപ്പിക്കും; പ്ലീഹരോഗത്തെ ശമിപ്പിക്കും; അപസ്മാരം, ഉളുക്കം, ദേവതാഗോഷ്ഠി, മദാത്യയം, കൈവിറയൽ ഇവകളിലെല്ലാം ഏറക്കുറെ ഫലമുള്ളതാണ്; ഇതിൽനിന്നു കിട്ടുണ ഫലം വളരെ സഹായിയായി നില്ക്കുകയും ചെയ്യും. എല്ലാ ഇന്ദ്രിയങ്ങൾക്കും ഇതു ഒരു പ്രത്യേക ജീവനെ കൊടുക്കുന്നതാണ.

മാത്ര — അഞ്ചുമുതൽ പതിനഞ്ചു തുള്ളിവരെ. പതിനാറിരട്ടിയിൽ കുറയാതെ വെള്ളംചേൎത്തു ഭക്ഷണത്തിന്നു മീതെ സേവിക്കണം: ചെറിയ മാത്രയാണെങ്കിൽ ഭക്ഷണത്തിന്നു മുമ്പും സേവിക്കാവുന്നതാകുന്നു.

# സ്ഫടികാരിദ്രവം.

ഇതു ചെങ്കണ്ണിന്നും കണ്ണിൽ ചോരയിറക്കം, പടലം ഇവകൾക്കും ഒന്നാന്തരം മരുന്നാകുന്നു. കണ്ണിൽ ഇററിക്കുകയും ഇതിൽ ശീലമുക്കി തഴിയിടുകയും ചെയ്യാം.

# ഹരിതകീരസം. (കടുക്ക)

ഇതു ദഹനത്തിന്നും ശോധനക്കും നന്നു. ദേഹബലത്തെ ഉണ്ടാക്കി

ത്തിക്കും. അത്താഴം കഴിഞ്ഞു സേവിക്കുന്നതു നേത്രങ്ങൾക്കും ഗുണമാണ്. അതിനുപുറമെ കടുക്കയ്ക്കു പറഞ്ഞിട്ടുള്ള എല്ലാ ഗുണങ്ങളും ഇതിനാൽ ലഭിക്കുകയും ചെയ്യും.

മാത്ര — ഒന്നുമുതൽ നാലു ഡ്രാംവരെ. നാലിരട്ടി വെള്ളംചേർത്തു സേവിക്കണം.

## ഹിംഗുദ്രാവകം. (കായം)

ഇതു ദഹനത്തിനും രുചിക്കും ഏറെ വിശേഷമാണ്. വയററിൽ വേദന പെട്ടെന്നു നിൎത്തും; കൃമികൾക്കും ദേവതാദോഷിക്കും നന്നു.

മാത്ര — അരമുതൽ ഒരു ഡ്രാംവരെ. നാലിരട്ടി വെള്ളം ചേർത്തു, സേവിക്കണം.

---

# ലേഹങ്ങൾ.



## രസായനങ്ങൾ.

---

### അഗസ്ത്യരസായനം.

ഇതു എല്ലാ കാസങ്ങളിലും ക്ഷയത്തിലും വിശേഷപ്പെട്ട ഒരു ലേഹമാകുന്നു. ദേഹബലം വൎണ്ണം ഇവകളെ തെളിയിക്കും. ,ഏക്കം, എക്കിട്ട, പഴയപനി, ഗുന്മൻ, ഗ്രഹണി, അൎശസ്സ്, ഹൃദ്രോഗം ഇവകളിൽ അവസ്ഥാനുസരണം പ്രയോഗിക്കാവുന്നതാണ്. രുചികേട, മലബന്ധം, ദേഹംപോരായ്ക മുതലായ ക്ഷയസംബന്ധമായ ഉപദ്രവങ്ങളിലും ഏററവും ഫലമുള്ളതാണ്. ഇതിൽ സ്വതവെ യോഗത്തിലില്ലാത്തതായ കസ്തൂരി മുതലായ ചില മേൽമരുന്നുകൾ ചേർത്തു വൃദ്ധവൈദ്യന്മാർ വിശേഷപ്പെടുത്തുക പതിവുണ്ട്. അതിനെയാണ് വിശേഷതരം എന്നു പറയുന്നത്. ഇത് No. 1 മേൽമരുന്നു ചേർത്തതും No. 2 സാധാരണയുള്ളത് എന്നിങ്ങിനെ 2 തരത്തിൽ ഉണ്ട്.

മാത്ര — ഒന്നു മുതൽ രണ്ടു തോലത്തൂക്കം വരെ.

### അഭയാ ലേഹം.

ഇതു ഏക്കം, കുര ഇവകളിൽ സാമാന്യം ഫലമുള്ളതാണ്. ശോധനയെ ശരിപ്പെടുത്തുകയും ചെയ്യും.

മാത്ര — അരമുതൽ ഒരു തോലവരെ.

## അശ്വഗന്ധാദി ലേഹം.

ഇതു ദേഹം ദിനംപ്രതി മെലിഞ്ഞുവരുന്നതായ ക്ഷയരോഗത്തിന്നു വിശേഷമാണു; ദേഹത്തെ ക്ഷണത്തിൽ പോഷിപ്പിക്കും; ബലത്തെ വൎദ്ധിപ്പിക്കും; ധാതുപുഷ്ടിയെ ഉണ്ടാക്കും; അതി സ്ത്രീസംഗംകൊണ്ടൊ, ഇന്ദ്രിയസ്ഖലംകൊണ്ടൊ ക്ഷീണിച്ചവൎക്കും ഇതു വളരെ ഫലമുള്ളതാണു.

മാത്ര— ഒന്നുമുതൽ നാലു തോലത്തൂക്കംവരെ.

## ആമ്രസാരരസായനം.

പഴകിയ അസ്ഥിസ്രാവം വിട്ടുപോകുന്നതിന്നു ഇതു ഏററവും വിശേഷപ്പെട്ട മരുന്നാകുന്നു. പുതിയതിലും ശുക്ലസ്രാവത്തിലും നല്ല ഫലം ഉണ്ടു.

മാത്ര—അരമുതൽ രണ്ടു തോലത്തൂക്കം വരെ. കാലത്തും വൈകുന്നേരവും വെറുംവയററിൽ സേവിച്ചു മീതെ പാലൊ ചെറുപയററിൻപരിപ്പു ചേൎത്ത കഞ്ഞിയൊ കുടിക്കണം. ഇച്ഛാപത്ഥ്യം മതി.



## കല്യാണഗുളം.

ഇതു ഏതു കാലത്തിലും വിരേചിപ്പിക്കുന്നതിന്നു നല്ല ഔഷധമാണ്; അപായമില്ല. കുഷ്ഠം, മൂലക്കുരു, കാമില, ഗുന്മൻ, മേഹം, മഹോദരം, ഭഗന്ദരം, പാണ്ഡുരോഗം ഇവകളിൽ ഇതു ശീലിക്കുന്നതു വളരെ നല്ലതാണ്. ബീജദോഷത്തേയും തീൎക്കും.

മാത്ര— ഒന്നുമുതൽ രണ്ടു തോലത്തൂക്കം വരെ.

## കസ്തൂൎയ്യാദി ലേഹം.

ഇതു ഏക്കം, കുര, ശ്വാസംമുട്ടൽ, എക്കിട്ടു, വിലക്കം, ഛൎദ്ദി, നാഡിപിഴ മുതലായ അസഹ്യോപദ്രവങ്ങളിൽ സദ്യഃഫലം കാണിക്കും; വീഴ്ച, അടി, ഇടി മുതലായതുകൊണ്ടു തളൎന്നവൎക്കു പെട്ടെന്നു ക്ഷീണം തീൎക്കും. ഇത് No. 1 എന്നും No. 2 എന്നും 2 തരമുണ്ട്. No. 1-ൽ മേൽമരുന്ന് അധികം ചേരുന്നുണ്ട്.

മാത്ര—രണ്ടുമുതൽ നാലു പണത്തൂക്കം വരെ എടുത്തു ഒന്നോ രണ്ടോ മണിക്കൂർ കൂടുമ്പോൾ പലവട്ടമായി സേവിക്കണം.

## കുടജത്വഗാദിലേഹം (വലിയത്.)

ഇതു രക്താതിസാരം, രക്താൎശസ്സ് ഇവകളിൽ ശീലിക്കേണ്ടതാണ്; ദഹനത്തെ വൎദ്ധിപ്പിക്കും; സാധാരണ അതിസാരം, ഗ്രഹണി ഇവകളിലും കൊള്ളാം.

മാത്ര —അരമുതൽ ഒരു തോലത്തൂക്കം വരെ.

## കൂശ്മാണ്ഡരസായനം.

ഇതു ക്ഷയം, കുര, ക്ഷതകാസം. ചോരതുപ്പൽ ഇവകളിൽ ഏററവും വിശേഷപ്പെട്ട മരുന്നാണ്; എക്കിട്ട, രക്തപിത്തം ഇവകളിലും കൊള്ളാം; ദീപനത്തിന്നും തരക്കേടില്ല വ്യാധിക്ഷീണന്മാൎക്ക ദേഹം പുഷ്ടിവരുവാനും നന്നു. ഇതിൽ ചില മേൽമരുന്നുകൾ ചേൎത്തു വിശേഷപ്പെട്ടുത്തുക പതിവാകുന്നു ഇത് No. 1 മേൽമരുന്നു ചേരുന്നത്. No. 2 സാധാരണ ഇങ്ങിനെ 2 തരമുണ്ട്.

മാത്ര—ഒന്നുമുതൽ രണ്ടു തോലത്തൂക്കം വരെ. ഭക്ഷണത്തിന്നു മുമ്പൊ പിമ്പൊ പലവട്ടമായൊ സേവിക്കാവുന്നതാണ്. പലവട്ടമാവുമ്പോൾ ഒരിക്കൽ സേവിക്കുന്നമാത്ര അരതൂപാത്തൂക്കത്തിലധികമാവരുത്.

## ഗുളഹരിതകീലേഹം.

ഇതു വിരേചനത്തിന്നു വിശേഷമായ ഔഷധമാണ്. ചൊറി, ചിരങ്ങ്, കുരു, മൂലക്കുരു, വരട്ടുഗ്രഹണി ഇവകളിലാണ് ഇതിൻെറ പ്രാധാന്യം.

മാത്ര—ഒന്നുമുതൽ നാലു തോലത്തൂക്കം വരെ സേവിക്കണം.

## ചാതുൎജ്ജാതരസായനം.

ഇതു ധാതുപുഷ്ടിക്ക എത്രയും പ്രസിദ്ധപ്പെട്ട ലേഹമാണ്. അതിസ്ത്രീസംഗംകൊണ്ടൊ മററവല്ല കാരണങ്ങളാലൊ അതിയായ ശുക്ലക്ഷയം വന്നിട്ടുള്ളവൎക്ക ഇതു വലിയൊരനുഗ്രഹമായി ഗണിക്കേണ്ടതാണ്; ശുക്ലത്തെ പുഷ്ടിപ്പെടുത്തും. ഇന്ദ്രിയങ്ങൾക്ക ബലമുണ്ടാകും; സന്താനമില്ലാത്ത മാതാപിതാക്കന്മാൎക്ക ശരിയായി ഇതിനെ സേവിച്ചുകൊണ്ടിരുന്നാൽ ഉടനെ നല്ല ശിശുവുണ്ടായി കാണ്മാൻ സംഗതിവരുമെന്നു പറയപ്പെടുന്നു; മനസ്സിന്നു നല്ല ഉന്മേഷത്തേയും സുഖനിദ്രയേയും ഉണ്ടാക്കുന്നു; ഏക്കം, കുര ഇവയെ ക്ഷണത്തിൽ ശമിപ്പിക്കും; മേഹത്തിൻെറ ശക്തിയെ കുറയ്ക്കും; മേദസ്സിനെ ശുദ്ധിവരുത്തും; രക്തദൂഷ്യംകൊണ്ടുണ്ടാവുന്ന ഉപദ്രവങ്ങൾക്കും നല്ലതാണ്, അഗ്നിമാന്ദ്യത്തിന്നു വിശേഷമാണ്; ഗ്രഹണിയിലും അതിസാരത്തിലും പലപ്പോഴും നല്ലവണ്ണം ഫലിക്കുന്നുണ്ട്. ഛൎദ്ദിയിലും ഗുണം കണ്ടിട്ടുണ്ട്; ജീൎണ്ണജ്വരത്തിങ്കലും വിധിക്കപ്പെട്ടിട്ടുള്ളതാണ്; ദേഹബലത്തേയും ക്രമത്താൽ വൎദ്ധിപ്പിക്കും.

മാത്ര—അരയ്ക്കാൽ മുതൽ കാൽ തോലത്തൂക്കം വരെ. ശുക്ലപുഷ്ടിക്കൊ ദേഹബലത്തിനൊ വേണ്ടി സേവിക്കുമ്പോൾ മീതെ പാൽ അനുപാനമായി കുടിക്കണം. നായ്ക്കുരണപരിപ്പ, ഗോതമ്പറവ ഇവയിട്ടു കുറുക്കിയ പാൽ ആയാൽ അധികം നന്നു. സ്ത്രീസംഗം ആദ്യകാലത്തു വൎജ്ജിക്കണം. അതിയായ മുളക, പുളി, കയ്പ, ചവൎപ്പ, ഉപ്പ ഇവ ഉപേക്ഷിക്കേണ്ടതാണ്. പ്രമേഹത്തിങ്കൽ മധുരം, പുളി, ഉപ്പ ഇവ കുറക്കണം.

ഇതിൽ അനേകം വിലപിടിച്ച മരുന്നുകളും മേൽമരുന്നുകളും ചേരുന്നതിന്നു പുറമെ 100–ന്നു 8മുതൽ 9വരെ കണ്ടു ശുദ്ധിചെയ്ത കഞ്ചാവു

ചേരുന്നതാണ്. അതുകൊണ്ടു ഇതിന്റെ മാത്ര അധികമായിപ്പോയാൽ ചിലക്ക ലഹരിയുണ്ടായേക്കാം. അതിന്നു പുളിച്ച മോരോ, ഇളനീർവെള്ളമൊ, പാലൊ അകത്തേക്ക കഴിക്കുകയും ഇളനീർവെള്ളംകൊണ്ടു തലക്കു ധാരയിടുകയും ചെയ്താൽ മതി.

## ചിഞ്ചാദിലേഹം (ചെറിയതു)

ഇതു പിത്തം, രക്തക്ഷയം, പാണ്ഡു, ഹൃദയരോഗം ഇവകളിൽ അത്യന്തം ഉപയോഗമാണു. പിത്തസംബന്ധമായ കാമില, നീർ, കുംഭകാമില, വയറുകാളൽ, രക്തഗ്രന്മൻ മുതലായ മററു പല രോഗങ്ങളിലും ഇതു ധാരാളമായി ഉപയോഗപ്പെടുന്നതാണ്, ദഹനത്തിന്നും തരക്കേടില്ല.

മാത്ര—കാൽ മുതൽ അര തോലത്തൂക്കംവരെ. തേനിലൊ, മോരിലൊ ചേർത്തു സേവിക്കാം. ശോധന കുറഞ്ഞവക്കു തമിഴാമ ചതച്ചിട്ടു കാച്ചിയ മോരിൽ സേവിക്കുന്നതായാൽ അധികം ഫലമുണ്ടാവുന്നതാണു. എരിവും, പുളിയും തീരെ വർജ്ജിക്കണം. മുത്തങ്ങ, മുതിര, ചേമ്പു, വഴുതിനിങ്ങ ഇവകളും വർജ്ജ്യങ്ങളാകുന്നു.

## ചിഞ്ചാദിലേഹം (വലിയതു)

ഇതിന്നു മേൽപറഞ്ഞ ഫലങ്ങളു തന്നെയാണുള്ളതു്. പക്ഷെ ഇതു വളരെ അധികം വീഴ്യമുള്ളതാണ്. ഇതിനെ കരിമ്പിരുമ്പാദിലേഹം എന്നും പറയും.

മാത്ര മുതലായതു ചെറിയ ചിഞ്ചാദിപോലെ.

## ചിത്രകലേഹം.

ഇതു മൂലക്കുരു, കുഷ്ഠം, പ്ലീഹ ഗ്രന്മൻ, ഉദരം ഇവകളിൽ വിധിക്കപ്പെട്ടതാണു. ദഹനത്തേയും വദ്ധിപ്പിക്കും.

മാത്ര— അര മുതൽ ഒരു തോലവരെ.

## ച്യവനപ്രാശം.

ഇതു വളരെ പ്രസിദ്ധമായ ഒരു രസായനമാണു. രസായനം എന്ന പദത്തിന്നു തന്നെ രസാദി സപ്തധാതുക്കളേയും പ്രശസ്തങ്ങളായി ലഭിപ്പാനുള്ള ഒരു മാൎഗ്ഗം എന്നു അൎത്ഥം ഗ്രഹിക്കേണ്ടതാകുന്നു. എല്ലാ ധാതുക്കളേയും ശരിപ്പെടുത്തുന്ന ഒരു മരുന്നായാൽ പിന്നെ അതിന്റെ പ്രഭാവം വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. ഇതിന്നു "ച്യവനപ്രാശം" എന്നു പറവാൻ കാരണം വാൎദ്ധക്യം ബാധിച്ചു അതിക്ഷീണനായ ച്യവനമഹഷി ഉപയോഗിച്ച ശേഷം അദ്ദേഹത്തിന്നു പൂർവ്വാധികതേജസ്സോടുകൂടി യൌവനം വീണ്ടും ലഭിച്ചതിനാലാണു. ഇതുകൊണ്ടു ഇതു ബാലന്മാക്കു ശരീരം

നന്നായി വരുവാനും, വൃദ്ധന്മാൎക്ക ബലക്ഷയം വരാതിരിപ്പാനും ഏററവും പ്രശസ്തമാണെന്ന തീൎച്ചയാകുന്നു. വ്യാധിക്ഷീണന്മാൎക്കുള്ള പരമൌഷധമാണു; ക്ഷയത്തിന്നും പാരവശ്യത്തിന്നും നല്ല ഔഷധമാകുന്നു. കുര, ശ്വാസം, ഹൃദ്രോഗം, രക്തവാതം, വിഷമജ്വരം, ഒച്ചയടപ്പ ഇവകളിൽ നിയമേന ശീലിച്ചുകൊണ്ടിരുന്നാൽ വലിയ ഫലത്തെ ചെയ്യും; മൂത്രരോഗം, ശുക്ലദോഷം ഇവകളിൽ ഇതു അത്യുത്തമമാകുന്നു. വേണ്ടുംവിധം ശീലിച്ചാൽ ബുദ്ധിക്ക ശക്തി, ഓൎമ്മക്ക ദാൎഢ്യം, ശരീരത്തിന്നു പ്രകാശം, ആരോഗ്യം, പ്രാണാദി വായുക്കൾക്ക ആനുലോമ്യം, സ്ത്രീകളിൽ സന്തോഷം, ഇന്ദ്രിയങ്ങൾക്ക ഗ്രഹണശക്തി, അഗ്നിബലം ഇവകളെല്ലാമുണ്ടാകുമെന്നാണ ഋഷീശ്വരന്മാരുടെ മതം.

മാത്ര—ഒന്നു മുതൽ രണ്ടു തോലത്തൂക്കംവരെ. രസായനവിധിപ്രകാരം ശീലിക്കുമ്പോൾ മാത്ര ഇനിയും വളരെ അധികമാവാം. ഒരിക്കൽ ത്തന്നെ ദേഹബലം മുതലായതു നോക്കി നാലുപലംവരെ സേവിപ്പിക്കാം. എന്നാൽ അങ്ങിനെ ശീലിക്കുന്നപക്ഷം വളരെ പത്ഥ്യനിഷ്ഠ ആവശ്യമാണ. രസായനവിധിയിൽ കുടീപ്രാവേശികത്തിന്നു പറഞ്ഞ എല്ലാ നിയമങ്ങളും കൃത്യമായി അനുഷ്ഠിക്കേണ്ടതാകുന്നു. എന്നാൽ മാത്ര കുറച്ചു ശീലിക്കുമ്പോൾ പത്ഥ്യത്തിന്നും സാമാന്യവിധി മാത്രം ആചരിച്ചാൽ മതി. കാലംകൊണ്ടു ഉദ്ദിഷ്ടഫലം കിട്ടുകയും ചെയ്യും.

## താംബൂലലേഹം.

ഇതു കൊക്രക്കുര (തൊണ്ണൂറാംകുര)ക്ക വിശേഷപ്പെട്ട ലേഹമാണ. സാധാരണ കുര, എക്കം, ഛൎദ്ദി, വിലക്കം, ശ്വാസംമുട്ടൽ മുതലായതിന്നും നന്നു.

മാത്ര—അര മുതൽ രണ്ടു ദ്രാംവരെ. പലവട്ടമായി സേവിക്കണം. കുട്ടികൾക്ക ഓരോ വയസ്സിന്നു ഓരോ പണത്തൂക്കം കണ്ടു കണക്കാക്കി പല പ്രാവശ്യം കൊടുക്കുകയാണ വേണ്ടതു നന്നെ ചെറിയ കുട്ടികൾക്ക സമം തേനിൽ ചാലിച്ചു കൊടുക്കണം.

## താലീസപത്രാദിവടകം.

ഇതു വാതം, കഫം ഇവകളാലുള്ള ഛൎദ്ദി, ഗ്രഹണി, വിലക്കം, ഹൃദ്രോഗം, പ്രസേകം (വായിൽ വെള്ളം വരുന്നതു്) പീനസം, ശ്വാസം, കാസം, ഇവകളിൽ ഏററവും പ്രശസ്തമാണ്.

മാത്ര—കാൽ മുതൽ ഒരു തോലവരെ മദ്യം, മാംസരസം, തയിർ വെള്ളം, കഞ്ഞി, പാൽ ഇവയിലേതെങ്കിലും അനുപാനമായി സേവിക്കണം.

## താലീസപത്രാദിലേഹം.

വടകത്തിന്നു പറഞ്ഞ ഗുണങ്ങൾക്ക പുറമെ ശോധനയുമുണ്ടാകും.

മാത്ര—കാൽ മുതൽ ഒരു തോലവരെ.

# ത്രിവൃല്ലേഹം.

ഇതു ദുസ്സ്വാദുകൂടാതെ വയറിളക്കുവാൻ ഒന്നാന്തരമാണു.

മാത്ര — അരമുതൽ രണ്ടു തോലത്തൂക്കംവരെ. കാലത്തു അഞ്ചുമണിക്കു സേവിക്കുകയും മീതെ ഇടക്കിടക്കു ചൂടുവെള്ളം കുടിക്കുകയും വേണം. നിത്യശോധനക്കു അത്താഴം കഴിഞ്ഞു അരയൊ ഒന്നോ ത്രപാത്തൂക്കം വീതം സേവിച്ചാൽ മതി.

## ദന്തീഹരീതകി.

ഇതു ഗുന്മൻ, ഹൃദ്രോഗം, അശ്ശസ്സ്, ശോഫം, ആനാഹം, വിഷം, മഹോദരം, കുഷ്ഠം, പ്ലീഹ, വിഷമജ്വരം, പാണ്ഡുരോഗം കാമില ഇവകളെയെല്ലാം വിരേചനംകൊണ്ടു ശുദ്ധിവരുത്തി ആശ്വാസപ്പെടുത്തുന്ന മരുന്നാകുന്നു.

മാത്ര — ഒരു തോലമുതൽ നാലു തോലവരെ.

## ദശമൂല രസായനം.

ഇതു വായുക്ഷോഭം, വിലക്കം, ക്ഷയം, ഏക്കം, വായുപിഴ, ജീൎണ്ണജ്വരം, ഒച്ചയടപ്പു മുതലായി നാഡിപിഴയൊ വായുവൊ സംബന്ധിച്ച എല്ലാ രോഗങ്ങളിലും വിശേഷമാണു. ഭക്ഷണത്തിന്നു മുമ്പൊ, പിമ്പൊ സേവിക്കാം.

മാത്ര — കാൽമുതൽ ഒരു തോലത്തൂക്കംവരെ.

## ദശമൂലഹരീതകി.

ശോഫം, ജീൎണ്ണജ്വരം, ഗുന്മൻ, പാണ്ഡു മുതലായ അനേകം രോഗങ്ങൾക്കു വിധിക്കപ്പെട്ടതാണിതു. വിരേചനത്തെ ഉണ്ടാക്കും.

മാത്ര — ഒന്നുമുതൽ നാലു തോലവരെ.

## ദ്രാക്ഷാദിലേഹം.

പാണ്ഡുരോഗം, കാമില, ഹലീമകം ഈ രോഗങ്ങളിൽ ഇതു വളരെ വിശേഷമാണു. ദഹനത്തെ ഉണ്ടാക്കും.

മാത്ര — കാൽമുതൽ ഒരു തോലവരെ.

## നാരസിംഹരസായനം.

ഇത് ക്ഷീണം, പിത്താധിക്യം, മെലിച്ചിൽ മുതലായവയിൽ പ്രത്യക്ഷഫലത്തെ ചെയ്യുന്നതാണ്. വളരെ നല്ല സ്വാദോടുകൂടിയതാകയാൽ

ഇത് എത്ര ശൂണ്ണക്കാൎക്കും ഹൃദ്യമാകാതിരിക്കയില്ല. രാവിലെയൊ അത്താഴപ്പുറമെയൊ സേവിച്ച് മീതെ ദഹനംപോലെ പാൽ കഴിക്കണം.

മാത്ര— അര മുതൽ രണ്ടു തോലവരെ.

## നാരായണഗുളം.

ഇതു പ്രമേഹികൾക്കു നല്ലതാണു. ശോധനയെ ക്രമപ്പെടുത്തും.
കാൽ മുതൽ ഒരു തോലത്തൂക്കംവരെ.

## പരൂഷകാദിലേഹം.

വയററിൽവേദന, വയററിൽപുണ്ണ് മുതലായതിന്ന് വളരെനന്ന്.
മാത്ര—അരമുതൽ ഒരു ഉറുപ്പികത്തൂക്കംവരെ.

## പുളിങ്കുഴമ്പു (പുളിലേഹം.

ഇതു സ്ത്രീകൾക്കു ഗുന്മൻ, രക്തഗുന്മൻ, വയറുകടി മുതലായതിൽ പ്രസിദ്ധമായ ലേഹമാണു. പ്രസവിച്ചു കിടക്കുന്ന അവസരങ്ങളിൽ മിക്ക സ്ത്രീകളും ഇതു ശീലിക്കുന്നതു പതിവാണു. ഇതു ദഹനത്തെ വൎദ്ധിപ്പിക്കും; രുചിയെ തെളിയിക്കും; വയററിൽവേദനെക്കു ഒന്നാന്തരവുമാണു. ഭക്ഷണത്തിന്നു മുമ്പൊ, പിമ്പൊ സേവിക്കാം.

മാത്ര—കാൽമുതൽ ഒരു തോലത്തൂക്കംവരെ.

## ബ്രാഹ്മരസായനം.

മിക്കവാറും ച്യവനപ്രാശംപോലെ തന്നെ ഉപയോഗിക്കാവുന്നതാണു.

## മദനകാമേശ്വരം.

സ്ത്രീസക്തന്മാരുടെ ഇടയിൽ ഇത്ര പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള യാതൊരു ഔഷധവും ഇല്ല. ഇതു സേവിച്ചാൽ അശേഷം ധാതുബലമില്ലാത്തവൎക്കും പെട്ടെന്നു സ്ത്രീസംഗത്തിന്നു ഉന്മേഷം വൎദ്ധിക്കുന്നതാകുന്നു. ഇതിനെ നിയമമായി ശീലിക്കയും സ്ത്രീസംഗം മിതമായിരിക്കുകയും ചെയ്താൽ, സ്ത്രീഗമനശക്തി വാൎദ്ധക്യകാലത്തുകൂടി ക്ഷയിക്കാതിരിക്കുന്നതു അപൂൎവ്വമല്ല. മനസ്സിന്റെ ക്ഷീണത്തിന്നും ഉന്മേഷക്കുറവിന്നും ഇതു തക്ക ശമനത്തെ ചെയ്യും. വലിയ ദുഃഖാവസരങ്ങളിൽ ഇതു അല്പം എടുത്തു സേവിക്കുന്നതു ആവക ക്ലേശങ്ങളെ മറക്കുവാനും, ഉത്സാഹത്തെ വൎദ്ധിപ്പിപ്പാനും നല്ലതാണു. ദഹിക്കാതിക്കുമ്പോൾ അതു അല്പം എടുത്തു സേവിച്ചാൽ എളുപ്പത്തിൽ ദഹനമുണ്ടാകും; കലശലായി വിശക്കും; നല്ല രുചിയും ഉണ്ടാവും. ഇതുകൊണ്ടു ഗ്രഹണിയിൽ ഇതു ഒന്നാന്തരം ഔഷധമാകുന്നു. അതിസാരത്തെ നിൎത്തും; ഛൎദ്ദിക്കും വിശേഷമാണു.

ഇതിന്നു പുറമെ ചാതുർജ്ജാതരസായനത്തിന്നു പറയപ്പെട്ട ഗുണങ്ങളും ഇതിന്നുണ്ടു. ലഹരിക്കുള്ള പരിഹാരവും അതുതന്നെയാണു. ഇതിലും അതുപ്രകാരം കഞ്ചാവു ചേരുന്നുണ്ടു.

മാത്ര – അരക്കാൽമുതൽ കാൽ തോലത്തൂക്കംവരെ.

# മധുസ്നുഹിരസായനം. (ചെറിയതു)

ഇതു വിട്ടുപോകാത്ത വ്രണങ്ങളിൽ വിശേഷപ്പെട്ട ലേഹമാണു. മൂന്നു ദോഷങ്ങളിലും ഇതു വിധിക്കപ്പെട്ടിരിക്കുന്നു; ദീപനത്തിന്നു തരക്കേടില്ല; രുചിയുണ്ടാകും. ക്ഷയം, പ്രമേഹം, ഗുന്മൻ, ശൂല ഇവകളിലും കൊള്ളാം. കുഷ്ഠത്തിന്നും നന്നു; എല്ലാ ധാതുക്കൾക്കും ശുദ്ധി വരുത്തുന്നതുമാകുന്നു.

മാത്ര—അര മുതൽ രണ്ടു തോലത്തൂക്കം വരെ. ഭക്ഷണത്തിന്നു മുമ്പൊ പിമ്പൊ സേവിക്കാം. ഇച്ഛാപത്ഥ്യം വേണം.

# മധുസ്നുഹിരസായനം. (വലിയതു)

ഇതു എല്ലാ വ്രണങ്ങളിലും മുമ്പറഞ്ഞതിനേക്കാൾ വളരെ അധികം ഫലമുള്ള മരുന്നാകുന്നു. ഇതു നല്ലവണ്ണം പത്ഥ്യത്തോടുകൂടി ശീലിച്ചാൽ കലശലായ കുഷ്ഠം, നാഡീരോഗം, ഭഗന്ദരം, ദുഷ്ടവ്രണം, ചൊറി, ചിരങ്ങു, വിസർപ്പം മുതലായ ഏതു രോഗവും ആശ്വാസപ്പെടുവാൻ പ്രയാസവുമില്ല; അഗ്നിയെ സാമ്യപ്പെടുത്തും; ദേഹബലത്തെ ഉണ്ടാക്കിത്തീക്കും; രസാദി ധാതുക്കളെ ശുദ്ധിവരുത്തി പുഷ്ടിപ്പെടുത്തും; പ്രമേഹത്തിന്നു തരക്കേടില്ല; അസ്ഥിസ്രാവിന്നും നന്നു. ഹിരംഗരോഗത്തിന്നു ഇതു സിദ്ധൌഷധംതന്നെ ആണു; യോനിരോഗങ്ങളിൽ പലതിലും ഇതു കൈകണ്ടതാണു. ഇതിൽ പ്രധാനമായി ശുദ്ധിചെയ്ത ഗന്ധകം ചേരുന്നതുകൊണ്ടു ചിലർ ഗന്ധകരസായനം എന്നും പറയും.

മാത്ര—കാൽ മുതൽ ഒരു തോലത്തൂക്കംവരെ. ഇതു സേവിക്കുമ്പോൾ പത്ഥ്യം പ്രത്യേകിച്ചും നോക്കേണ്ടതാണു. ഇന്തുപ്പല്ലാതെ യാതൊരു ഉപ്പും കൂട്ടരുതു്. പുളി, എരുവ് ഇവ തീരെ വർജ്ജിക്കണം. പഴയനെല്ലിന്റെ പഴയരികൊണ്ടുണ്ടാക്കിയ ചോറെ ഉണ്ണാവു. അതുതന്നെ വെള്ളം നല്ലവണ്ണം വററിക്കയും വേണം. മിതമായി പാലും, നെയ്യും ഉപയോഗിക്കാം. നിലത്തു ചവിട്ടരുതു്. കുളി വർജ്ജിക്കണം. പുറത്തിറങ്ങരുതു്. കാററ, വെയിൽ, പുക, പൊടി മുതലായതു ഒന്നും ഏല്ക്കരുതു്. പകലുറക്കം പാടില്ല. രാത്രി ഉറങ്ങണം. സ്ത്രീകളെ സ്മരിക്കുകകൂടി അരുതു്. ശൌചം മുതലായതു ചൂടുവെള്ളംകൊണ്ടു വേണ്ടതാണു. എന്നാൽ ഇതു അത്താഴം കഴിഞ്ഞുമാത്രം സേവിക്കുന്നതായാൽ അത്രതന്നെ പത്ഥ്യം വേണമെന്നില്ല.

# മഹാവില്വാദിലേഹം.

ഇതു വിടാതെയുള്ള ഛർദ്ദി, അരോചകം, ഗ്രഹണി, കാസം, ശ്വാസം, പീനസം, മൂലക്കുരു, കാമില, പാണ്ഡുരോഗം മുതലായ പല രോഗങ്ങളിലും വിധിക്കപ്പെട്ടിട്ടുള്ളതാണ്. പ്ലീഹരോഗം, ക്രിമി, ഗളരോഗം, ഗുന്മൻ, ഇവയിലും ഇതിന്റെ ഫലം പ്രത്യക്ഷപ്പെടുന്നതാകുന്നു.

മാത്ര—അര മുതൽ ഒരു തോലത്തൂക്കം വരെ. ഭക്ഷണത്തിന്നു അര മണിക്കൂർ മുമ്പൊ, പിമ്പോ സേവിക്കാം.

# മാണിഭദ്രംലേഹം.

ഇതു ത്വഗ്ദോഷം, ചൊറി ചിരങ്ങു, കുരു മുതലായതിൽ ശീലിക്കാൻ നല്ലതാണു. പിത്തം, പാണ്ഡു, കുഷ്ഠം, ശ്വിത്രം, ശ്വാസം, കാസം, ഉദരം, അർശ്ശസ്സ്, പ്ലീഹ, ശൂല, ക്രിമി, ഗുന്മൻ ഇവകളിൽ പലപ്പോഴം ഉപകരിക്കാറുണ്ടു. മലശോധനയെ ഉണ്ടാക്കും.

മാത്ര—അര മുതൽ രണ്ടു തോലവരെ.

# മൃദ്വീകാദിലേഹം.

പിത്താധികമായ കാസശ്വാസം, ഛർദ്ദി, വിലക്കം, അരുചി ഇവകൾക്കെല്ലാം നന്നു. കഫം എളുപ്പത്തിൽ മുറിഞ്ഞുപോരും. അതുകൊണ്ടു പുപ്പുസപാകം മുതലായതിൽ ഏററവും ഫലപ്രദമാണ്.

മാത്ര—കാൽ മുതൽ ഒരു തോലത്തൂക്കംവരെ. പലവട്ടമായി സേവിക്കണം.

# വസിഷ്ഠരസായനം.

ഇതിന്റെ ഫലം അഗസ്ത്യരസായനത്തിന്നു തുല്യമാണ്. ഇതിന്നു അല്പം അധികം ഫലമുണ്ടെന്നാണു ഋഷീശ്വരന്മാർ സിദ്ധാന്തിച്ചിട്ടുള്ളതു്. ഇതിൽ ചില മേൽമരുന്നുകൾ ചേർത്തു വിശേഷപ്പെടുത്തുക പതിവുണ്ടു്. ഇതും അഗസ്ത്യരസായനംപോലെ No: 1 എന്നും, No: 2 എന്നും 2 തരമുണ്ടു്.

മാത്ര—ഒന്നു മുതൽ രണ്ടു തോലത്തൂക്കംവരെ.

# വില്വാദിലേഹം.

ഇതു ഛർദ്ദി, അരോചകം, അഗ്നിമാന്ദ്യം, ഗ്രഹണി, ശ്വാസം, പ്രസേകം ഇവകളിൽ വളരെ ഫലമുണ്ടെന്നു പരക്കെ സമ്മതമായിട്ടുള്ള ഒരു മരുന്നാണു.

മാത്ര—കാൽ മുതൽ ഒരു തോലത്തൂക്കം വരെ.

## വ്യാഘ്ര്യാദിലേഹം.

ഇതു കാസശ്വാസങ്ങളിൽ വളരെ വിശേഷപ്പെട്ടതാണ്. ഗുന്മൻ, ഹൃദ്രോഗം, മൂലക്കുരു, ഇവകളിലും നന്നു; ക്ഷീണത്തേയും പാരവശ്യത്തേയും തീക്കും.

മാത്ര—അരമുതൽ ഒരു തോലത്തൂക്കംവരെ.

## ശതാവരീഗുളം.

ഇതു എല്ലാ മൂത്രകൃച്ഛ്രത്തിന്നും അസ്ഥിസ്രാവത്തിന്നും നല്ലതാണ്. രക്തപിത്തം, കാമില, പാണ്ഡുരോഗം, വയറകാളൽ, തലതിരിച്ചിൽ ഇവകളിലും നന്നു.

മാത്ര—കാൽ മുതൽ ഒരു തോലത്തൂക്കം വരെ. കാലത്തും വൈകുന്നേരവും സേവിച്ചു മീതെ പാൽ കുടിക്കണം.

## ശുക്ലസ്തംഭനരസായനം.

ഇതു ജാഗ്രത്തിലൊ, നിദ്രയിലൊ അറിയാതെ ശുക്ലം സ്രവിച്ചുപോകുന്നതു മാററുവാൻ കൈകണ്ട മരുന്നാകുന്നു പത്ഥ്യം ഇന്ദ്രിയസ്ഖലനം എന്ന രോഗത്തിൻെറ പോലെ നോക്കണം.

മാത്ര—ഒന്നു മുതൽ രണ്ടു തോലത്തൂക്കംവരെ. കാലത്തും അത്താഴം കഴിഞ്ഞും സേവിക്കണം.

## സ്തന്യജനനരസായനം.

സ്ത്രീകൾക്ക് മുലപ്പാലുണ്ടാവാനും, മുലപ്പാലിൻെറ കേടുകൾതീൎത്ത് കുട്ടിക്ക് ആരോഗ്യവും ബുദ്ധിയും വളൎത്താനും മുഖ്യം.

## സുകുമാരലേഹം.

ഇതിന്നു സുകുമാരം കഷായത്തിൻേറയും ഘൃതത്തിൻേറയും മിക്ക ഗുണങ്ങളും ഉണ്ടു. ഇതു ദഹനത്തെ വൎദ്ധിപ്പിക്കും. വയററിൽവേദനയെ ശമിപ്പിക്കും; ആന്ത്രവായുവിന്നും നന്നു. മലശോധനയെ ശരിപ്പെടുത്തുകയും ചെയ്യും.

മാത്ര—അര മുതൽ രണ്ടു തോലത്തൂക്കം വരെ.

## സൂരണാദിലേഹം.

മൂലക്കുരു, തൽസംബന്ധമായ ദഹനക്ഷയം, രുചിക്ഷയം, വിളൎപ്പു, ആലസ്യം മുതലായവകൾക്കു നല്ലതു്.

മാത്ര—അര മുതൽ ഒരു ഉറപ്പികത്തൂക്കം വരെ. രണ്ടു നേരവും ഭക്ഷണത്തിന്നു മുമ്പൊ പിമ്പൊ സേവിക്കാം.

## ഹിംഗുത്രിഗുണലേഹം.

ഇതു വൃദ്ധി, ആന്ത്രവായു, ഗുന്മൻ, ശൂല ഇവകളിൽ പ്രശസ്തമാണ്. ശോധനയെ അനുകൂലിപ്പിക്കും.

# മേൽമരുന്നുകൾ.

## കാന്മദം.

ഇതു വസ്തിസംബന്ധമായ എല്ലാ രോഗങ്ങൾക്കും കൈകണ്ട ഔഷധമാണ്. മൂത്രകൃച്ഛ്രം, അസ്ഥിസ്രാവം, ശുക്ലസ്രാവം ഇവകളിൽ ഇതിനു മീതെ മരുന്നില്ല എന്നു പറയണം. പ്രമേഹത്തിന്നും ഇതു സിദ്ധൌഷധം തന്നെ. എന്നു മാത്രമല്ല രസായനവിധിപ്രകാരം ശീലിക്കുന്നതായാൽ ഏതു രോഗവും പ്രത്യേകിച്ചു മധുമേഹവും ഇതിനാൽ ആശ്വാസപ്പെടാതിരിക്കയില്ല. ഇത് പ്രമേഹികൾക്കുവേണ്ടി സാരാംബുഭാവിതമാക്കി ചെയ്തിട്ടുണ്ട്.

മാത്ര—ഒന്നു മുതൽ നാലു പണത്തൂക്കംവരെ. പാലിലോ, ഇളനീർ വെള്ളത്തിലൊ, പ്രമേഹത്തിങ്കൽ തക്കകഷായത്തിലൊ സേവിക്കാവുന്നതാണ്.

## കസ്തൂരി.

ലോകത്തിൽ ഇത്ര വിലപിടിച്ചതായ യാതൊരു മരുന്നുംതന്നെയില്ല. ഏക്കം, ക്ഷര, വിലക്കം, ശ്വാസംമുട്ടൽ, ക്ഷയം, മോഹാലസ്യം, സന്നി, ഇളക്കം, അപസ്മാരം മുതലായതിൽ തല്ക്കാലശമനം കിട്ടണമെങ്കിൽ നല്ല കസ്തൂരിതന്നെ കയ്യിലുണ്ടായിരിക്കണം. മരിക്കുവാൻ ഭാവിക്കുന്ന സമയത്തുകൂടി ശ്വാസം വലിക്കുമ്പോൾ ഇതു സേവിക്കുന്നതായാൽ അതിൻെറ പ്രഭാവത്തെ നല്ലവണ്ണം കാണിക്കാതിരിക്കയില്ല.

മാത്ര—ഒന്നുമുതൽ മൂന്നു ഗ്രേൻ വരെ. ജീരകവെള്ളത്തിലൊ, ന്യയോപായം, ഭദ്രാദി മുതലായ കഷായങ്ങളിലൊ ചേർത്തു പലവട്ടമായി സേവിക്കണം.

## കായം.

ഇതു വയററിൽവേദന, അരുചി, അഗ്നിമാന്ദ്യം, ഗുന്മൻ, ഗ്രഹണി, ദേവതാബാധ ഇവകളിൽ വിശേഷമാണ്.

മാത്ര—ഒന്നുമുതൽ മൂന്നു പണത്തൂക്കംവരെ. മോരിലൊ, ചൂടുവെള്ളത്തിലൊ, തക്ക കഷായത്തിലൊ ചേർത്തു സേവിക്കാവുന്നതാണ്. ഇതു വറത്തുപൊടിച്ചാണ് സേവിക്കേണ്ടതു്.

## കുങ്കുമം.

കാസശ്വാസം, കഫം, വാതം ഇവകളിലെല്ലാം ഉള്ളിലേക്കും, വ്രണം, നേത്രരോഗം ഇവയിൽ പുറമെക്കും ഉപയോഗിക്കുവാൻ നന്ന. സൂക്ഷ്മാവസ്ഥത്തിൽ മുലപ്പാലിൽ കലക്കി നസ്യം ചെയ്യാനും കൊള്ളാം.

## ഗുൽഗുലു ശുദ്ധിചെയ്തതു്.

ഇതു വ്രണം, രക്തവാതം, മുതലായതിനാലുണ്ടാകുന്ന യോഗങ്ങളിൽ ചേൎക്കുവാൻ അത്യാവശ്യമാണ്. വറുത്തുപൊടിച്ചു കഷായത്തിൽ മേമ്പൊടി ചേൎക്കുകയും ചെയ്യാം. മാത്ര—കാൽമുതൽ ഒരു കഴഞ്ചുവരെ.

## ഗോരോചനം.

വാതം കഫം, സന്നി, പക്ഷവാതം, ബോധക്ഷയം, നാവുപേരായ്ക, ബുദ്ധിമാന്ദ്യം ഇവകളിലെല്ലാം വിശേഷം.

മാത്ര — ഒന്നുമുതൽ മൂന്ന ഗ്രേൻവരെ. മുലപ്പാലിലൊ, ജീരകവെള്ളത്തിലൊ, തക്ക കഷായത്തിലൊ ചേൎത്തു സേവിക്കണം.

## തേൻ.

കഫരോഗങ്ങളിലും അതിസ്ഥൌല്യം, പ്രമേഹം മുതലായതിലും അകത്തേക്ക സേവിപ്പാനും, വ്രണങ്ങളിലും, നേത്രരോഗങ്ങളിലും മററും പുറമെ ഉപയോഗിപ്പാനും വിശേഷം.

മാത്ര — ഒരു ഡ്രാം മുതൽ ഒരൌൺസുവരെ അതിസ്ഥൌല്യത്തിൽ സമം വെള്ളംചേൎത്തു കഴിക്കണം. മററവസരങ്ങളിൽ കഷായത്തിൽ മേമ്പൊടിയായൊ പൊടി മുതലായതിൽ ചേൎത്തൊ സേവിക്കേണ്ടതാണ്.

## പച്ചകൎപ്പൂരം.

ഇതു നേത്രരോഗം, കാസം, ശ്വാസം, ഛൎദ്ദി, മോഹാലസ്യം, തലതിരിച്ചിൽ, സന്നി മുതലായ അസംഖ്യം രോഗങ്ങളിൽ ഉള്ളിലും പുറമേയും ഉപയോഗമുള്ളതാണ. പിത്താധികരോഗങ്ങളിൽ മുലപ്പാലിൽ ചേൎത്തു ശിരസ്സിൽ ധാരയിടുവാനും ഇതു വളരെ പ്രശസ്തമാണ.

മാത്ര—അരമുതൽ ഒരു പണത്തൂക്കം വരെ. മുലപ്പാലിലൊ തക്ക കഷായത്തിലൊ ചേൎത്തു സേവിക്കണം.

## പച്ചപ്പുഴ.

ഇതു കാസം, ശ്വാസം, ശുക്ലക്ഷയം, വാതം, ബലക്ഷയം, വിലക്കം, എക്കിട്ട, നാഡിപ്പിഴ, സന്നി, പക്ഷവാതം, വീക്കം, മുഖക്കുരു,

വ്രണം ഇവകളിലെല്ലാം ഉള്ളിലും പുറമേയും ആയി ഉപയോഗപ്പെടുന്നതാണ്.

മാത്ര— ഒന്നുമുതൽ മൂന്നു ഗ്രേൻ വരെ. ജീരകവെള്ളത്തിലൊ തക്കകഷായത്തിലൊ ചേർത്തു സേവിക്കാം.

# പനിനീർ.

ഇതു നേത്രരോഗങ്ങളിൽ വിശേഷം; വാസനക്കും നന്നു; പിത്തശമനമാണു; ദാഹത്തെ ശമിപ്പിപ്പാനും കൊള്ളാം.

മാത്ര—ഒന്നുമുതൽ നാലു ഡ്രാംവരെ.

# പാലുനിർവ്വേശി.

ഇതു മേത്തോന്നി മുതലായ അകത്തുപെടുന്ന എല്ലാ വിഷത്തിന്നും പ്രത്യൌഷധമാണു. സന്നി മുതലായ ചില രോഗങ്ങൾക്കും നന്നു.

മാത്ര—അരമുതൽ ഒരു പണത്തൂക്കംവരെ. അകത്തു പെടുന്ന വിഷസാധനത്തിന്റെ അവസ്ഥപോലെ മാത്ര കയററിക്കഴിക്കേണ്ടതാണു.

# പാഷാണം ശുദ്ധിചെയ്തതു.

ഇതു വിഷദ്രവ്യമാണു; വൈദ്യന്മാർ വിധിപ്രകാരം മരുന്നിൽ ചേക്കുന്നതല്ലാതെ തനിച്ചു ഉപയോഗിപ്പാൻ പാടുള്ളതല്ല. വേണ്ടുംവിധം ഉപയോഗിച്ചാൽ ജ്വരം, എക്കം, വിസർപ്പം മുതലായ അസംഖ്യം രോഗങ്ങളെ ശമിപ്പിക്കുന്നതാണു.

മാത്ര— ഒരു ഗ്രെയിന്റെ അറുപതിലൊരംശം മുതൽ പതിനഞ്ചിൽ ഒരംശംവരെ ചെറുനാരങ്ങനീററിലൊ, ഇഞ്ചിനീററിലൊ സേവിക്കാം.

# മീനമ്പർ.

ഉതു കാസശ്വാസം, സന്നിപാതം, പക്ഷവാതം, ക്ഷയം, മുതലായ രോഗങ്ങളിൽ പ്രധാനം.

മാത്ര—അരമുതൽ രണ്ടു ഗ്രേൻവരെ. ജീരകവെള്ളത്തിലൊ, തക്കകഷായത്തിലൊ സേവിക്കണം.

# യവാദ്.

ഇതിന്റെ ഗുണം, മാത്ര മുതലായതെല്ലാം പച്ചപ്പുഴവിനെപ്പോലെയാണ്. പക്ഷേ ഇതിന്നു വീര്യം അധികം ഉണ്ട്.

# രസം ശുദ്ധിചെയ്തത്

ഇതു വിഷദ്രവ്യമാണ്; വൈദ്യന്മാക്കു മരുന്നിൽ ചേക്കുവാൻ വേണ്ടി തെയ്യാറാക്കിവെച്ചതാണ്. വെററിലനീരിലൊ, കററവാഴനീരിലൊ അരച്ചു ചേക്കേണ്ടതാണ്.

## വത്സനാഭി ശുദ്ധിചെയ്തത്.

ഇതു വിഷദ്രവ്യമാണ്. പനി, സന്നി ഇവകൾക്ക വിശേഷമാണ്; ഔഷധങ്ങൾ ഉണ്ടാക്കുന്നതിൽ വൈദ്യന്മാൎക്ക ആവശ്യമുള്ളതാകുന്നു.

## വംശലോചന.

ഇതു പാണ്ഡുരോഗം, ഹൃദ്രോഗം, രക്തക്ഷയം ഇവയിൽ വിശേഷമാണ്.

മാത്ര—അരമുതൽ ഒരു പണത്തൂക്കം വരെ.

## സന്നിനായകം.

ഇതു സന്നിക്ക നെറുകയിൽ തിരുമ്മുവാനും തലവേദനക്ക മുലപ്പാലിലൊ, ആവണക്കെണ്ണയിലൊ ചാലിച്ചു നെററിക്കിടുവാനും കൊള്ളാം. വിരേചനദ്രവ്യമാണ്.

മാത്ര—അഞ്ചുമുതൽ പത്തു ഗ്രേൻ വരെ.

## സാലാമിസ്രി.

ഇതു ധാതുപുഷ്ടിക്കും, ദേഹപുഷ്ടിക്കും അത്യാവശ്യമായ മരുന്നാണ് ശുക്ലധാതു ക്ഷണത്തിൽ പുഷ്ടിപ്പെടും.

മാത്ര—കാൽമുതൽ ഒരു തോല വരെ. ഉരി മുതൽ ഇരുനാഴിവരെ പാലിൽ ഇട്ടു കുറുക്കി രണ്ടുനേരവും കഴിക്കണം.

---

## അത്യാവശ്യമായ

# ഇംഗ്ലീഷ മരുന്നുകൾ

---

## 1. അൻറിപൈറിൻ (വിഷം).

ശക്തിയേറിയ ജ്വരങ്ങളിൽ 104–5 ചിലപ്പോൾ ഇതിലധികവും ഡിഗ്രി ഉഷ്ണാവുണ്ടാകും. ഇതേ നിലയിൽ നിലനിന്നാൽ ആ രോഗം അസാദ്ധ്യമായി വരാനാണ അധികം എളുപ്പം. അതുകൊണ്ടു ഇങ്ങിനെയുള്ള സന്ദൎഭത്തിൽ പെട്ടെന്നു ഉഷ്ണാവിൻെറ ഡിഗ്രി താഴ്ത്തേണ്ടതു ആവശ്യമാണ്. ഇതിന്നു ആൻറിപൈറിൻ വളരെ ഉപയോഗമുള്ളതാകുന്നു.

മാത്ര—അഞ്ചു മുതൽ ഇരുപതു ഗ്രേൻവരെ. രോഗത്തിന്റെ ശക്തി പോലെ രണ്ടൊ, മൂന്നൊ മണിക്കൂർ കൂടുമ്പോൾ സേവിക്കയും മീതെ ശുദ്ധജലം കഴിക്കയും വേണം.

## 2. ആൻറിഫെബ്രിൻ (വിഷം)

ഇതു കലശലായ ജ്വരം പെട്ടെന്നു താഴ്ത്തുവാനും തലവേദന ഒരു ച്ചെന്നിക്കുത്ത് ഇവ ശമിക്കുവാനും നന്നു.

മാത്ര—ഒന്നു മുതൽ മൂന്നു ഗ്രേൻവരെ. രോഗത്തിന്റെ ശക്തി പോലെ ഒന്നോ, രണ്ടൊ മണിക്കൂർ കൂടുമ്പോൾ സേവിച്ചു മീതെ വെള്ളം കുടിച്ചാൽ മതി.

## 3. എർഗട്ട് ദ്രാവകം.

ഇതു യോനിയിൽനിന്നും മററും രക്തം പോകുന്നതു നില്ക്കുവാൻ നന്നു. മറുപിള്ള പോരുവാനും കൊള്ളാം.

മാത്ര—പത്തുമുതൽ മുപ്പതു തുള്ളിവരെ. അരമുതൽ ഒരു ഔൺസു വരെ വെള്ളം ചേർത്തു കഴിക്കണം.

## 4. ഐഡോഫോറം (വിഷം)

ഇതു വ്രണങ്ങൾ ഉണങ്ങുവാൻ വളരെ വിശേഷമാണു. നല്ലവണ്ണം തേച്ചുകഴുകി തോർത്തി അതിൽ ഈ മരുന്നു ഇട്ടു ശീലകൊണ്ടു കെട്ടിക്കൊണ്ടിരുന്നാൽ മതി.

## 5. കലോമൽ.

ഇതു ഫിരംഗം സംബന്ധിച്ചതും, അല്ലാത്തതും ആയ വ്രണങ്ങളിൽ വിതറുവാൻ നന്നു. തേനിൽ ചേർത്തു പുരട്ടുകയും ആവാം.

## 6. കാർബോളിക്കാസിഡ് (വിഷം)

ഇതു ഏതു വ്രണവും ഉണങ്ങുവാനും ശുദ്ധിവരുവാനും ദുർഗ്ഗന്ധം ശമിപ്പാനും വിശേഷപ്പെട്ട ഔഷധമാണു.

തനിയെ ഉപയോഗിച്ചാൽ പൊള്ളുന്നതായിരിക്കും. നാല്പതിരട്ടി വെള്ളമൊ, പത്തിരട്ടി വെളിച്ചെണ്ണയൊ ചേർത്തു ഉപയോഗിക്കണം. പൊള്ളിക്കേണ്ടുന്ന ആവശ്യത്തിന്നു തനിയെ ഉപയോഗിക്കുകയും ചെയ്യാം

## 7. കാംഫറൊഡൈൻ.

ഇതു വിഷൂചികക്കും, അതിസാരം, ഗ്രഹണി, വയററിൽവേദന ഇവക്കും വിശേഷം.

മാത്ര—പത്തുമുതൽ നാല്പതുതുള്ളിവരെ. നാലിരട്ടിയിൽ കുറയാതെ വെള്ളത്തിലൊ, ബ്രാണ്ടിയിലൊ ചേർത്തു സേവിക്കണം.

## 8. കൃമിപ്പഞ്ചസാര (വിഷം).

വയററിലെ ക്രിമികളും, കുലപ്പാമ്പും ചത്തൊടുങ്ങുവാൻ നല്ലതു.

മാത്ര—പ്രായം തികഞ്ഞവൎക്കു രണ്ടു മുതൽ അഞ്ചു ഗ്രേയിൻവരെ. പഞ്ചസാര ചേൎത്തു സേവിക്കണം. പിറേറന്നു ആവണക്കെണ്ണയൊ, ത്രുവൃല്ലേഹമൊ സേവിച്ചു വയറിളക്കുകയും വേണം. കുട്ടികൾക്കു മാത്ര കുറക്കണം. എന്നാൽ ഒരു വയസ്സായ കുട്ടിക്കു അരമുതൽ മുക്കാൽ ഗ്രേൻ വരെ. രണ്ടുമുതൽ മൂന്നു വയസ്സുവരെ രണ്ടു ഗ്രേൻ, നാലു വയസ്സിന്നു മീതെ മൂന്നു ഗ്രേൻ, ഇങ്ങിനെ കൊടുക്കാവുന്നതാണ. ഈ മരുന്നു ഒരു ടീസ്പൂൺ ആവണക്കെണ്ണയിൽതന്നെ ചേൎത്തു അത്താഴം കഴിഞ്ഞു സേവിക്കയും പിറേറന്നു വിയറിളക്കുകയും ചെയ്താൽ അധികം ഫലമുണ്ടാകുമെന്നു പറയപ്പെടുന്നു.

## 9. കൊയന.

ജീൎണ്ണജ്വരം, മലമ്പനി ഇവ നിൎത്തുവാൻ വിശേഷം. മൂന്നു പനി, ജലദോഷം, തലവേദന മുതലായതിൽ ഫലം നല്ലവണ്ണം ഉണ്ടു. ഇതു സേവിക്കുന്നകാലത്തു പാൽ ധാരാളം കഴിക്കുന്നതു നന്നായിരിക്കും. സാധാരണ കഞ്ഞിയും കൊടുക്കാം. മോരു വൎജ്ജ്യമാകുന്നു.

മാത്ര—ഒന്നു മുതൽ പത്തു ഗ്രേൻവരെ. ചെറുനാരങ്ങനീരിലൊ, ശുദ്ധ ജലത്തിലൊ സേവിക്കണം. ഇന്ത്യക്കാൎക്കു സാധാരണ അഞ്ചു ഗ്രേൻ മതിയാവുന്നതാണ്.

## 10. ക്ലോറൊഡൈൻ.

ഇതിൻെറ ഗുണം, ഉപയോഗം, വില മുതലായതു കാംഫറൊഡൈൻപോലെ.

## 11. ഡോവർസ്പൌഡർ (വിഷം)

രക്താതിസാരത്തിന്നും, മററ അതിസാരങ്ങൾക്കും കുറയ്ക്കും വിശേഷം.

മാത്ര—അഞ്ചു മുതൽ പതിനഞ്ചു ഗ്രേൻവരെ. തേനിൽ ചാലിച്ചൊ ഒന്നും ചേൎക്കാതെയൊ ദിവസം മൂന്നോ, നാലൊ പ്രാവശ്യം സേവിക്കണം.

## 12. പ്ലാസ്തിരി.

ഇതു മുറി കൂടുവാൻ വളരെ വിശേഷമാണ്. വെളിച്ചെണ്ണ ചേൎത്തു ഉരുക്കി കട്ടിശ്ശീലയിൽ പരത്തി മുറിയുടെ അവസ്ഥപോലെ വെട്ടിപ്പതിക്കണം. പഴകിയ വ്രണത്തിൽ പഴയ വെളിച്ചെണ്ണയാണ ചേൎക്കേണ്ടതു്.

## 13. ബലഡോണ പ്ലാസ്റ്റിർ.

ഇതു ശീലയിൽ പരത്തി വേദന, വിലക്കം മുതലായവയുള്ളേടത്തു പതിച്ചാൽ എന്തു വേദനക്കും പെട്ടെന്നു ആശ്വാസം കിട്ടും.

## 14. ബോറിക്കാസിഡ്.

ഇതു വ്രണ്യമാണ്. നല്ലവണ്ണം തേച്ചുകഴുകി ഈ പൊടി തനിച്ചൊ, സ്വല്പം ഐഡോഫോറം കൂട്ടിച്ചേർത്തോ ഇട്ടു കെട്ടിയാൽ ഏതു വ്രണവും എളുപ്പത്തിൽ ഉണങ്ങും.

## 15. മീനെണ്ണ (ശുദ്ധം)

ഇതു ക്ഷയം, കാസം അപചി, ശോഷം ഇവയ്ക്കു വിശേഷപ്പെട്ട മരുന്നാണ്.

മാത്ര—ഒന്നു മുതൽ നാലു ഡ്രാം വരെ. പാലിലൊ, ആട്ടിൻപാലിലൊ ചേർത്തു സേവിക്കാം.



## 16. മീനെണ്ണ (മധുരമുള്ളതു)

ഇതു വെറും എണ്ണയേക്കാൾ ദുർഗ്ഗന്ധം കുറയുന്നതും മധുരമുള്ളതുമാണ്. വയററിന്നും, മനസ്സിന്നും പിടിപ്പാൻ എളുപ്പമുണ്ട്.

മാത്ര—ഒന്നു മുതൽ നാലു ഡ്രാംവരെ. തനിച്ചു ഭക്ഷണത്തിന്നുമീതെ സേവിക്കാം.

## 17. സാക്കറിൻ.

ഇതു പ്രമേഹരോഗികൾക്കു പഞ്ചസാരയ്ക്കുപകരം ഉപയോഗിക്കുന്നതാണ്.

## 18. സിൽവർനൈററ്റേററ്.

ഇതു വീക്കം, ചുവപ്പു, തരി ഇവയുള്ള നേത്രരോഗങ്ങളിൽ വിശേഷമാണ്. അര മുതൽ ഒരു ഗ്രേൻവരെ എടുത്തു ഒരൌൺസു ശുദ്ധജലത്തിൽ അലിച്ചു അരിച്ചു കണ്ണിലൊററിക്കുകയൊ ബ്രഷുകൊണ്ടു പോളകളിൽ എഴുതുകയൊ ചെയ്യാം.

വിസ്താരഭയത്താലും ഇംഗ്ലീഷുമരുന്നുകൾ പലപ്പോഴും ഇതിലും ആദായത്തിൽ നഗരങ്ങളിൽ കിട്ടുവാൻ സാധിക്കുന്നതിനാലും ഇവിടെ അധികം ചേർത്തിട്ടില്ല.

# പ്രത്യേക യോഗങ്ങൾ.

## അഗ്നിദീപനദ്രാവകം.

ഇതു സേവിച്ചാൽ ഏതു ദഹനക്ഷയവും പെട്ടെന്നു മാറി വിശപ്പും ഭക്ഷണത്തിന്നു രുചിയും ഉണ്ടാവാതിരിക്കുകയില്ല. വയററിൽവേദന, സ്തംഭനം മുതലായതും എളുപ്പത്തിൽ ശമിക്കുന്നതാണ്.

മാത്ര—ഒരു ഡ്രാം മുതൽ രണ്ടു ഡ്രാം വരെ എടുത്തു നാലിരട്ടി ശുദ്ധജലം ചേർത്തു സേവിക്കണം.

## ക്ഷാരമധു.

ഉപജിഹ്വാ (Tonsilitis) വീക്കത്തിന്നു പുരട്ടുവാൻ നന്നു.

## ജ്വരഹരിദ്രാവകം.

മലമ്പനിക്കും, ജീർണ്ണജ്വരത്തിന്നും, വയററിലെ കട്ടി (പ്ലീഹ)ക്കും വിശേഷം. ശോധന വരുത്തും.

മാത്ര—അരമുതൽ ഒരൌൺസുവരെ. ദിവസം രണ്ടൊ മൂന്നൊ പ്രാവശ്യം സേവിക്കണം. പത്ഥ്യം—പാൽ ഗോതമ്പം.

## ടങ്കണമധു.

വായിൽ പുണ്ണിന്നു പുരട്ടാനും കവിൾക്കൊള്ളാനും വിശേഷം.

## ഫിരംഗഹരദ്രാവകം.

ഇതു ഫിരംഗത്തിന്നും പറങ്കിസംബന്ധമായ എല്ലാ വ്യാധികൾക്കും വളരെ വിശേഷമാണ്.

മാത്ര—കാൽമുതൽ അര ഔൺസുവരെ. സമം വെള്ളംചേർത്തു കാലത്തും വൈകുന്നേരവും ഊണിന്നുമുമ്പു സേവിക്കണം.

## ബാലപോഷണസർബ്ബത്തു.

കുട്ടികൾക്കു ദേഹം പോഷിപ്പാനും മററ രോഗങ്ങൾ ബാധിക്കാതിരിപ്പാനും ഇതു വളരെ ഫലമുള്ളതാണ്. ഇതു വളരെ സ്വാദുള്ളതും ആണ.

മാത്ര—അര മുതൽ രണ്ടു ടീസ്പൂൺവരെ സമം വെള്ളം ചേർത്തു സേവിക്കണം.

## ധാരാസ്വേദം.

അവഗാഹത്തിന്നു പറഞ്ഞതൊ, വേറെ യുക്ത്യാ ഉണ്ടാക്കിയതൊ ആയ ദ്രവം ചൂടോടെ കിണ്ടികളിൽ നിറച്ചു സർവ്വാംഗധാരക്കു പറഞ്ഞമാതിരി ധാരയായി വീഴ്ത്തി വിയർപ്പിക്കുന്നതിന്നു ധാരാസ്വേദം എന്നു പേർ. ഏകാംഗത്തിങ്കൽ മാത്രമായിട്ടും ഇതു ചെയ്യുന്നതിന്നു വിരോധമില്ല.

## നാഡീസ്വേദം.

മുമ്പറഞ്ഞ ദ്രവങ്ങളെ വാലുള്ള കിണ്ടിയിൽ നിറച്ചു വായ അടച്ചു കെട്ടി മുരലിൽക്കൂടി മാത്രം ആവി എളുപ്പിച്ചോ, കുടത്തിലൊ മററൊ നിറച്ചു അതിൽനിന്നു വല്ല കുഴലും വെച്ചു അതിൽക്കൂടി ആവി വരുത്തിയൊ വിയർപ്പിക്കുന്നതിന്നു നാഡീസ്വേദം എന്നു പേർ.

## പത്രസ്വേദം.

അവഗാഹസ്വേദത്തിൽ പറഞ്ഞ ഇലകളൊ, കയ്യയില, കാട്ടപ്പയില ചുവന്ന ഉള്ളി, വാതംകൊല്ലി, അടക്കാമണിയൻ, കഴഞ്ചിഇല മുതലായതൊ അരിഞ്ഞു, നാളികേരം ചിരകിക്കൂട്ടിയും, കൂട്ടാതേയും ചിലപ്പോൾ ഉപ്പു കൂട്ടിയും ശീലയിൽ കിഴികെട്ടി എണ്ണ മുതലായ ദ്രവങ്ങളിൽ വെരുമ്പി ചൂടോടെ കാച്ചിക്കുത്തുന്നതിന്നു പത്രസ്വേദം എന്നു പേരാകുന്നു. ഉലുവ, ശതകുപ്പ മുതലായ വേറെ ഔഷധംകൊണ്ടും ഇതു ചെയ്യുമാറില്ലെന്നില്ല. മലയാളത്തിൽ അധികം പ്രചാരമുള്ള ഒരു പത്രസ്വേദം അല്ലെങ്കിൽ ഇലക്കിഴിയുടെ സമ്പ്രദായമാണ് താഴെ ചേർത്തിരിക്കുന്നതു്:—

എരുക്കിന്നില, ആവണക്കിന്നില, നീർമാതളത്തിന്നില, ഉങ്ങിന്നില, ഉമ്മത്തിന്നില, വാതക്കൊല്ലിയില ഇവ ഓരോപലം അരിഞ്ഞു; കടുക്, ഉലുവ, ശതകുപ്പ, ഇന്തുപ്പ് ഇവ ഈരണ്ടുകഴഞ്ചു്; ഒരു മുറി നാളികേരം ചിരകിയതു്; എല്ലാംകൂടി ആവണക്കെണ്ണ പുരട്ടിയ പാത്രത്തിലിട്ടു വറുത്തു രണ്ടു കിഴിയാക്കിക്കെട്ടുക. ആ കിഴി ആവണക്കെണ്ണയിൽതന്നെ ചൂടുപിടിപ്പിച്ചു വാതസംബന്ധമായൊ, ഇടിവു, ചതവു മുതലായതു സംബന്ധിച്ചോ ഉള്ള വേദന, വീക്കം, തുടങ്ങിയ ഉപദ്രവമുള്ള.സ്ഥലത്തു വീണ്ടും വീണ്ടും തലോടുക. കിഴി ഇടക്കു മാറേണ്ടതിന്നാണ് രണ്ടു കിഴി ആദ്യം തന്നെ കൊടുക്കുന്നതു് എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. ഈ ചികിത്സയിൽ വാതഹരങ്ങളായ വേറെ തൈലങ്ങളെ ഉപയോഗപ്പെടുത്തുന്നതിന്നും യാതൊരു വിരോധവും ഇല്ലാത്തതാകുന്നു.

## പിണ്ഡസ്വേദം.

ഇതിന്നു നവരക്കിഴിയെന്നു മലയാളത്തിൽ പറയും. സ്വേദങ്ങളിൽവെച്ചു ഏററവും പ്രധാനപ്പെട്ട ഒന്നാണിതു്. പക്ഷവാതം, ആന്തരായാമം, ബാഹ്യായാമം, ശോഷവാതം മുതലായ ദീർഘവും ഭയങ്കരവുമായ വാതരോഗങ്ങളിലെല്ലാം ഇതാണ് പ്രയോഗിക്കേണ്ടതു്. ഗ്രന്ഥൻ, ശ്രു

ല മുതലായതിലും ഇതു ഏററവും വിശേഷമത്രെ. എന്നുമാത്രമല്ല, എവിടെയെവിടെ സ്വേദം വിധിക്കപ്പെട്ടിരിക്കുന്നുവോ അവിടെ എല്ലാം ഇതു അധികം ഫലപ്രദമായിരിക്കും.

## ഉപകരണങ്ങൾ.

പ്രധാനമായി ഇതിന്നു വേണ്ടതു നവരയരിയാണ്. ഇതു ഒരു കൊല്ലത്തിൽ അധികം പഴക്കംചെന്ന നെല്ല് ഉണക്കലരിയാക്കി കുത്തിയെടുക്കണം. ഇതിൽനിന്നു രണ്ടര മുതൽ മൂന്നരവരെ നാഴി അരി മൂന്നിരട്ടി വീതം പാലും കുറുന്തോട്ടിക്കഷായവും കൂട്ടി അതിൽ വേവിച്ചു വററിച്ചു കോടിശ്ശീലയിൽ അതുകൊണ്ടു എട്ടുകിഴിയാക്കി ഉറപ്പുള്ള ചരടുകൊണ്ടു കെട്ടിവെക്കണം. എന്നാൽ കിഴി നന്നെ മുറുക്കി കെട്ടരുത്. പിന്നെ വേണ്ടതു പാലും കുറുന്തോട്ടിക്കഷായവും ആണ്. ഇതു രണ്ടും ആറാറുനാഴിയിൽ കുറയരുത്. പാലു ശുദ്ധവും വെള്ളം ചേരാത്തതും, കുറുന്തോട്ടിക്കഷായം പുതിയ കുറുന്തോട്ടിവേർ കൊത്തിനുറുക്കിച്ചതച്ചു പതിനാറിരട്ടി വെള്ളത്തിൽ കഷായംവെച്ചു നാലിലൊന്നാവുന്നതുവരെ കുറുക്കി അരിച്ചതും ആയിരിക്കണം. എണ്ണ, കുഴമ്പു, തലക്കു ചുററിക്കെട്ടുവാനുള്ള വത്തി, ധാരപ്പാത്തി, തലയിണ, വിളക്കു, കുളിക്കുവാനുള്ള ചട്ടവട്ടങ്ങൾ ഇവയെല്ലാം ധാരക്കു പറഞ്ഞമാതിരിതന്നെ തെയ്യാറാക്കേണ്ടതാണ്. പുക തട്ടാതിരിക്കത്തക്കവണ്ണം ദൂരത്തായി ഒരടുപ്പു, കിഴി ചൂടാക്കാനായി അടുപ്പത്തേക്കു ഒരു പാത്രം, ഇളക്കാനൊരു ചട്ടുകം അല്ലെങ്കിൽ കയ്യിൽ, കിഴി അങ്ങോട്ടും ഇങ്ങോട്ടും കൊണ്ടുനടക്കുവാൻ വേറെ ഒന്നോ രണ്ടോ പാത്രങ്ങൾ, അവസാനം മേൽനിന്നു ചോറു വടിച്ചെടുക്കുവാൻ കുറെ ഓലപ്പൊളിരുകൾ, ചീന്തക്കോണകം, ചരടു ഇവ എല്ലാം വേറെയും ഒരുക്കണം. അഞ്ചു പരിചാരകന്മാരും ഒരു വൈദ്യനും അവശ്യം വേണ്ടതാകുന്നു.

## ക്രിയാക്രമം.

ധാരക്കു പറഞ്ഞ കാലത്തിൽതന്നെ രാവിലെ തലേന്നത്തെ ഭക്ഷണം ദഹിക്കയും വിശപ്പു അധികം ബാധിക്കാതിരിക്കയും ചെയ്യുന്ന സമയംനോക്കി ആവശ്യകർമ്മങ്ങൾ എല്ലാം കഴിച്ചു, കാററു തണുപ്പു മുതലായതു തട്ടാത്ത ഒരു മുറിയിൽ ശക്തിപോലെ വഴിവാടു കഴിച്ചു ധാരക്കു എന്നപോലെ തലയിൽ എണ്ണതേച്ചു വത്തി കെട്ടിക്കഴിഞ്ഞാൽ കുഴമ്പു ചൂടാക്കി മേൽ അല്പനേരം തേച്ചു തലോടിക്കൊണ്ടിരിക്കണം. സർവ്വാംഗധാരക്കു പറഞ്ഞമാതിരി നാലു പരിചാരകന്മാർ നാലു ദിക്കിലായി സ്ഥാനം പിടിച്ചിരിക്കുകയും അപ്പോഴേക്കു അഞ്ചാമത്തെ പരിചാരകൻ മുമ്പു തെയ്യാറാക്കിയ നവരക്കിഴിയിൽ നാലെണ്ണം മുമ്പു പറഞ്ഞ കുറുന്തോട്ടിക്കഷായവും പാലും കൂട്ടിയതിൽ തിളപ്പിച്ചു ചൂടോടെ ആദ്യം കൊണ്ടുകൊടുക്കുകയും വേണം. പിന്നെ നാലാൾക്കും ഈ കിഴികൊണ്ടു ഉഴിച്ചിൽ തുടങ്ങാം. ഉഴിയുന്നതിന്നുമുമ്പു ചൂടു പാകമല്ലെ എന്നു കൈകൊണ്ടു തൊട്ടുനോക്കി തീച്ചപ്പെടുത്തണം. എന്നാലും ഒന്നു രണ്ടു പ്രാവശ്യം രോഗിയുടെ മേൽ

വെച്ച് ഉടനെ പൊന്തിച്ചും പിന്നെ ക്രമത്തിൽ അധികമധികം നേരം വെച്ചും ഉഴിഞ്ഞുംവരണം. അധികം ചൂടായാൽ പൊള്ളിപ്പോകുന്നതും ചൂട് കുറഞ്ഞാൽ ഫലം കുറയുന്നതും ആകുന്നു. ഉഴിയേണ്ടതു അധികവും കീഴ്പ്പോട്ടാണ്. ഇടക്ക പതുക്കെ പതുക്കെ കിഴികൊണ്ടു കുത്തുകയും വേണം. ഒരു സ്ഥലത്തു പ്രത്യേകമായ സുഖക്കേടുണ്ടെങ്കിൽ അവിടെ അധികം നിഷ്കർഷിച്ച് ഉഴിയേണ്ടതാണ്. ഞരമ്പുകളുടെ ഗതിനോക്കി ചിലപ്പോൾ വിലങ്ങത്തിലും ചില ദിക്കിൽ മേപ്പോട്ടും ഉഴിയുന്നതു അത്യാവശ്യമായിവരും. ആദ്യം മലർന്നും, പിന്നെ ഓരോഭാഗം ചരിഞ്ഞും, പിന്നെ കമന്നും കിടന്നു ഉഴിയണം. എന്നാൽ ഇങ്ങിനെ ഒരു പ്രാവശ്യം മാത്രം പോരാ. സമയം കഴിയുന്നതിനിടക്ക പല പ്രാവശ്യവും തിരിഞ്ഞും മറിഞ്ഞും കിടക്കേണ്ടതാകുന്നു. പരിചാരകന്മാരുടെ കയ്യ് ഒരു ദിക്കിലും ചെല്ലാതിരിക്കരുത്. ചില ദിക്കിൽ അധികം ഉഴിച്ചൽ ചെല്ലുന്നതും ചിലയിടത്തു കുറഞ്ഞുപോകയൊ ഒട്ടും ചെല്ലാതിരിക്കുകയെ ചെയ്യുന്നതും പിന്നെക്ക വലുതായ ദോഷത്തിന്നിടയാണ്. ഇങ്ങിനെ അധഃകായത്തിൽ മുഴവനും മുഖത്തും ഉഴിയേണ്ടതാണ്. ശിരസ്സിൽ രോമമുള്ള ഭാഗത്തു ഉഴിയുന്നതു സാധാരണ നടപ്പുകാണുന്നില്ല. എങ്കിലും ഊർദ്ധ്വാംഗത്തെ സംബന്ധിച്ച വാതത്തിങ്കൽ ഇതു ചെയ്യുന്നതു ഗുണകരമല്ലാതിരിക്കാൻ സംഗതിയില്ല. ഇങ്ങിനെ ഉഴിയുന്നതിനിടക്ക ആദ്യം കൊടുത്ത നാലു കിഴി ആറിത്തുടങ്ങും. എന്നാൽ ബാക്കി നാലു കിഴി ചൂടാക്കി കൊടുക്കേണ്ടതും പകരം ആറിയ കിഴികൊണ്ടുപോയി മുമ്പറഞ്ഞ ദ്രവത്തിലിട്ടു തിളപ്പിച്ച് ചൂടാക്കേണ്ടതും അഞ്ചാം പരിചാരകൻെറ പ്രവൃത്തിയാണ്. ഇങ്ങിനെ കിഴി മാറിമാറിക്കൊണ്ടും കഴിയുന്നേടത്തോളം ചൂട് ഒരേ നിലയിൽ നിൎത്തിക്കൊണ്ടും ഉഴിച്ചിലെല്ലാടത്തും ശരിയായി എത്തുന്നില്ലേ എന്നു പ്രത്യേകം മനസ്സിരുത്തിക്കൊണ്ടും സമയം കഴിച്ചുകൂട്ടേണ്ടതാണ്. പരിചാരകന്മാർ ദിവസവും സ്ഥാനം മാറിമാറിയിരിക്കുന്നതു ഒരുപോലെ കയ്യെത്തുവാനും ഉഴിച്ചിലിന്നു ആനുരൂപ്യം വരുവാനും ആവശ്യമാണെന്നു ഒരു പക്ഷമുണ്ടു. എന്നാൽ ഒരുപോലെ പരിചയമുള്ള പരിചാരകന്മാരാണെങ്കിൽ ഇതാവശ്യം ഇല്ല ശീലം കുറഞ്ഞവരും ഏറിയവരും കൂടീട്ടേ ആൾ തികയുള്ളൂ എന്നു വരികിൽ പകുതി ദിവസം കഴിഞ്ഞാൽ ഇവർ ഒന്നു സ്ഥലം മാറിയിരിക്കുന്നതു അനാവശ്യമാണെന്നു പറവാൻ പാടില്ലതാനും.

സമയം ധാരക്കു മററം പറഞ്ഞതുപോലെ മതിയാകുന്നതാണ്. ഇതു കഴിഞ്ഞാൽ രോഗിയെ പാത്തിയിൽ എഴുനേല്പിച്ചിരുത്തി മേലുള്ള പശയാസകലം ഓലപ്പൊളിരുകൊണ്ടൊ മററവല്ല സാധനങ്ങളെക്കൊണ്ടൊ സാവധാനത്തിൽ വടിച്ചുകളയണം എല്ലാം പോയാൽ രണ്ടാമതു എണ്ണയും കുഴമ്പും തേച്ച് ധാരയുടെ അവസാനത്തിലെപ്പോലെ കുളി ഔഷധസേവ മുതലായവയെല്ലം ചെയ്യാവുന്നതുമാകുന്നു.

പത്ഥ്യവും അതുപോലെതന്നെ. പക്ഷെ ധാരയിൽ പ്രായേണ ഉഷ്ണസാധനങ്ങളെയാണ പരിഹരിക്കേണ്ടിവരുന്നത്. നവരക്കിഴിയാകു

മ്പോൾ രോഗത്തിൻെറ സമ്പ്രദായത്താൽ അധികവും ശൈത്യമുള്ളവയെ യായിരിക്കും വജ്ജിക്കേണ്ടതു്. സാധാരണ പത്ഥ്യനിയമങ്ങൾ എല്ലാം ഒന്നുതന്നെയാകുന്നുതാനും.

പിണ്ഡസ്വേദം കേവലം നവരയരികൊണ്ടുമാത്രമല്ല ചെയ്യപ്പെട്ടുന്നുള്ളു. ഗോതമ്പ്, ഉഴുന്നു, മുതിര, കടുക്, ഉലുവ, ശതകുപ്പ മുതലായ സാധനങ്ങളെക്കൊണ്ടും ഈ സ്വേദം ചെയ്യാവുന്നതാണ്. നവരയിൽ തന്നെ ഇതിൽ ഏതാനും ചിലതു ചേത്തും ചെയ്യുമാറില്ലെന്നില്ല. അതു പോലെ ആട്ടിൻമാംസം, കോഴിമാംസം, പന്നിമാംസം മുതലായവ ചേത്തും ചില രോഗങ്ങളിൽ ചെയ്യുന്നതു തുലോം ഏറെ ഗുണകരമായി വരുവാൻ സംഗതിയുണ്ട്. ഏതുകൊണ്ടു ചെയ്യുന്നതായാലും ദ്രവം മിക്കവാറും മുമ്പറഞ്ഞതുതന്നെയാകുന്നു എന്നാൽ കാടി മുതലായ മററ ദ്രവങ്ങളെക്കൊണ്ടും ഇതു ചെയ്യുന്നതിൽ വിരോധം പറവാൻ പാടില്ലതാനും.

ഇതും ധാരപോലെ പതിനാലോ, ഇരുപത്തൊന്നൊ ദിവസം ചെയ്യേണ്ടിവരുന്നതാണ്. അതു രോഗത്തിൻെറ ശക്തിയേയും രോഗിയുടെ ബലം മുതലായതിനേയും നോക്കി നിശ്ചയിക്കേണ്ടതാകുന്നു. ഇനി ഒരു പ്രത്യേകാവയവത്തിൽ മാത്രമായും പിണ്ഡസ്വേദം ചെയ്യുന്നതിന്നു വിരോധമില്ല. അവിടേയും ക്രമമെല്ലാം മേൽപറഞ്ഞതുതന്നെ. പക്ഷെ കിഴി കഷായം, പാൽ മുതലായവയെല്ലാം അവസ്ഥാനുസരണം കുറക്കാവുന്നതാകുന്നു. പത്ഥ്യവും ഏകാംഗധാരപോലെ മതി.

ഇപ്പോൾ അനേകതരം സ്വേദങ്ങളെ ഇവിടെ വിവരിച്ചുകഴിഞ്ഞു. രോഗഭേദവും സ്ഥാനഭേദവും നോക്കി ഇവയിൽ ഏതു എവിടെ സൌകയ്യമൊ അതു അവിടെ എടുത്തു പ്രയോഗിക്കേണ്ടതു വൈദ്യൻെറ ചുമതലയാകുന്നു.

സാധാരണ ഏതു സ്വേദം ചെയ്യുന്നതിന്നു മുമ്പും ഉള്ളിൽ സ്നിഗ്ദ്ധത വരുത്തുകയും തല്ക്കാലം എണ്ണതേക്കുകയും ചെയ്യേണമെന്നാണു വിധി. സ്വേദത്തിന്നുപയോഗിക്കുന്ന ദ്രവം മുതലായതുകൂടി എണ്ണ മുതലായതു ചേത്തു സ്നിഗ്ദ്ധങ്ങളായിരിക്കണമെന്നും നിയമമുണ്ട്. പക്ഷെ രോഗി കഫം വദ്ധിച്ചവനാണെങ്കിൽ എണ്ണതേക്കയാവട്ടെ സ്വേദം സ്നിഗ്ദ്ധമായിരിക്കയാവട്ടെ ചെയ്യണമെന്നില്ല. എന്നാൽ കഫവും വാതവുംകൂടി കോപിച്ചിട്ടുണ്ടെങ്കിൽ എണ്ണതേക്കാതെ സ്നിഗ്ദ്ധമായി സ്വേദത്തെ ശീലിക്കണം. സ്നിഗ്ദ്ധത പ്രത്യേകം ആവശ്യമുള്ളതു വാതത്തിന്നാണു എന്നും, വിരോധമായിട്ടുള്ളതു കഫത്തിന്നാണെന്നും പ്രത്യേകം മനസ്സിലാക്കിയാൽ മതി. കാററില്ലാത്ത സ്ഥലത്തുവെച്ചല്ലാതെ ഏതു സ്വേദവുംചെയ്യ പതിവില്ലെന്നുള്ളതും പ്രത്യേകം ധരിച്ചിരിക്കേണ്ടതാണു.

കുളിരശേഷം വിട്ടുപോകയും വേദനകൾ ഇല്ലാതാകയും അംഗങ്ങൾക്കു മാർദ്ദവം വരികയും വിശപ്പു പൊടികയും ചെയ്താൽ സ്വേദം വേണ്ടതുപോലെയായി എന്നു വിചാരിക്കണം. ഇങ്ങിനെ കണ്ടാൽ മേലൊക്കെ തലോടി രോഗികൾക്കു പറഞ്ഞമാതിരി സ്നാനം ചെയ്തു ഇച്ഛാപത്ഥ്യത്തോടെ ഇരിക്കണം.

പിത്തം വർദ്ധിക്ക, രക്തംപോക്കു, കലശലായദാഹം, മോഹാലസ്യം, ഒച്ച പൊന്താതാവുക, അംഗങ്ങൾക്കു തളച്ച, തലതിരിച്ചിൽ, സന്ധിതോറും വേദന, പനി, ദേഹത്തിൽ കറുത്തൊ ചുകന്നൊ ഉള്ള പുള്ളികൾ കാണുക, ഛർദ്ദി ഇവയെല്ലാം സ്വേദം അധികമായിപ്പോയാൽ ഉണ്ടാവുന്ന ഉപദ്രവങ്ങളാണു. അവിടെ തണുപ്പായും പിത്തശമനമായും ഉള്ള സ്തംഭനക്രിയകളാണു ചെയ്യേണ്ടതു.

സ്വേദിപ്പിക്കുവാനായി മുമ്പറഞ്ഞവയല്ലാതെയും ചില ഉപായങ്ങളുണ്ടു. അവയും കാലൌചിത്യംപോലെ വൈദ്യൻ പ്രയോഗിക്കേണ്ടതാണു. കാററു കടക്കാത്ത ചെറിയമുറിയിൽ കടന്നിരിക്ക, ആയാസം എടുക്ക, അധികം ഘനം ഉള്ള കരിമ്പടം മുതലായവകൊണ്ടു പുതക്ക, വെയിൽകൊള്ളുക ഇങ്ങിനെ അനേകമുണ്ടു. വാതത്തിന്നു കഫമേദസ്സുകളാൽ ആവരണം വരുമ്പോൾ ഈ മാതിരി സ്വേദനമാണു വേണ്ടതു എന്നാണു വിധി. സ്വേദിപ്പിക്കുന്നതുകൊണ്ടുള്ള ഗുണം ഇവകൊണ്ടും ഏറെക്കുറെ ഉണ്ടാവാതിരിക്കുന്നതല്ല.

സ്നേഹിപ്പിച്ചാൽ ദേഹത്തിന്റെ അവിടവിടെ പററി ലയിച്ചുകിടക്കുന്ന ദോഷങ്ങൾ എല്ലാം പുതിരും. സ്വേദിപ്പിച്ചാൽ അവ ഉരുകി കോഷ്ഠത്തിൽ വന്നു ഉരുക്കൂട്ടുകയും ചെയ്യും. അപ്പോൾ വമനവിരേചനാദികളെക്കൊണ്ടു അവയെ പ്രയാസംകൂടാതെ പുറത്തേക്കു കളവാൻ സാധിക്കുന്നതാണു. അതുകൊണ്ടു ഏതു ശോധനക്രിയയുടേയും മുമ്പിൽ ഇതു അത്യാവശ്യം എന്നു വന്നിരിക്കുന്നു. അതിന്നു മേൽപറഞ്ഞവയിൽനിന്നു താരതമ്യം നോക്കി ഏതെങ്കിലും സ്വേദം തിരഞ്ഞെടുത്താൽ മതിയാകുന്നതും ആണു.

---

# പ്രധാനരോഗങ്ങളും

## അവക്കുള്ള ചികിത്സയും.

## അഗ്നിമാന്ദ്യം.

ശരിയായ ഭക്ഷണം കഴിച്ചാലും അതിനെ ദഹിപ്പാൻ ജഠരാഗ്നിക്കു ശക്തിയില്ലാതിരിക്കുകയൊ, പതിവിലധികം കാലതാമസം വേണ്ടിവരിക യൊ ചെയ്യുമ്പോഴാണു അഗ്നിമാന്ദ്യം എന്നു പറയുന്നതു. ഇതിനാലുണ്ടാ വുന്ന ഉപദ്രവങ്ങൾ പ്രാഃയണ വയററിന്നു കനം, വായു ഉരുണ്ടുനടക്കൽ, ശബ്ദം, രുചിക്കുറവു, മലശോധന ഏറിയൊ കുറഞ്ഞൊ വരിക, രക്ത ദൂഷ്യം മുതലായവയാണ്. ഇതിന്നു അകത്തേക്കു ലഘുവായും, മിതമായും ഉള്ള ഭക്ഷണം ശരിയായ സമയത്തു കഴിക്കണം. മധൂകാസവങ്ങൾ; പ ഞ്ചകോലകഷായം, ദീപ്യകാദികഷായം; പട്ടപഞ്ചകാദി, ഭുക്തജ്ഞരി ഈ ഗുളികകൾ; ഷഡ്പലം, ചാർങ്ങേര്യാദി മുതലായ ഘൃതങ്ങൾ; അഷ്ട ചൂർണ്ണം, ഇന്ദുപ്പുകാണം, വൈശ്വാനരം, ചൂർണ്ണരാജൻ, താലീസപത്രാദി, ദീപ്യകാദി, ഹിങ്ഗ്വാദി മുതലായ ചൂർണ്ണങ്ങൾ; ജാതിക്ക, കരയാമ്പൂവ്, പെപ്പർമിണ്ടു മുതലായതിൻെറ തൈലങ്ങൾ; പഞ്ചലവണഭസ്മം, കാന്ത ഭസ്മം, കല്യാണക്ഷാരം, നാളികേരക്ഷാരം, ഭാസ്കരലവണം; ലവണദ്രാവ കം, സോരകദ്രാവകം; വില്വാദിലേഹം, മഹാവില്വാദിലേഹം, താലീസ പത്രാദിലേഹം, ചിത്രകലേഹം ഇവകളും പ്രധാനമായ ഔഷധമാണ്. പുറമെ കുളിക്കാതിരിക്ക, തണുപ്പുതട്ടാതിരിക്ക, വയററത്തു ചൂടുള്ള ഫ്ലാനൽ ശീല കെട്ടിക്കൊണ്ടിരിക്ക, മിതമായി വ്യായാമംചെയ്ക ഇവയും അത്യാവ ശ്യമാണ്. ഭക്ഷണസാധനങ്ങളിൽ ചക്ക, ചക്കക്കുരു, ചേമ്പ്, കിഴങ്ങ്, കാവുത്ത്, അവില് ഊമൻ, അരി അരച്ചുണ്ടാക്കുന്ന കട്ടിപ്പലഹാരങ്ങൾ, പഴങ്ങൾ, കായകൾ പ്രത്യേകിച്ചു അവയുടെ തോൽ ഇവ കുറക്കണം. കപ്പൽമുളകു, പഴയപുളി, കായം, ഉപ്പു, ചേന, കുന്നനൊ വണ്ണനൊ കായ തോലു കളഞ്ഞതു, മോർ, പാടനീക്കിയ തയിർ, കയ്പക്ക, കയ്പമ്പ ടോലങ്ങ, പുത്തരിച്ചുണ്ടങ്ങ, ഇഞ്ചി, കുരുമുളകു, പപ്പടംചുട്ടതു, ഉപ്പുമാങ്ങ, എരിവുള്ള ഉപ്പിലിട്ടതു, നല്ലവണ്ണം പൊടിയിട്ട കാപ്പി മുതലായവ ഇതിന്നു വിരോധമില്ലാത്തവയാണ്.

## അഗ്നിരോഹിണി.

ഇതു പ്ലേഗ് എന്ന മഹാവ്യാധിയുടെ പര്യായമാണ. ഇതിന്നു, പുറ മെ ശരിയായ ശുചീകരണം, കുരുക്കളിൽ ശതധൌതഘൃതത്തിൽ വലിയ മർമ്മഗുളിക ഉരസി പുരട്ടുക, പൊൾട്ടീസ്, തലയ്ക്കു സ്തന്യധാര, അകത്തേക്കു കഴിയുന്നേടത്തോളം മുലപ്പാൽ ശുദ്ധിചെയ്തതിൽ ഗോരോചനാദി ഗുളിക

കൊടുക്കുക; ഷഡംഗപാനീയം, ചന്ദനാദികഷായം, ജംബീരപാനീയം, ലഘുവായും ദ്രവമായും ഉള്ള ഭക്ഷണം, വായുഗുളിക, കസ്തൂര്യാദിലേഹം ഇവയും ഉപയോഗമുള്ളതാണു.

# അഗ്നിവ്രണം.

തീപ്പൊള്ളിയാൽ ഉടനെ നൂറ വെള്ളത്തിൽ കലക്കിയ തെളിയും, സമം വെളിച്ചെണ്ണയും ചേർത്തു ധാരയിടുകയും അതിൽ പരുത്തി മുക്കിയിടുകയും വേണം. തീവാഴനീർ, വെളിച്ചെണ്ണ, തേൻ, ഉപ്പുമാങ്ങവെള്ളം, ഉപ്പുവെള്ളം, സോഡ കലക്കിയ വെള്ളം, ഇവകൊണ്ടും ധാരയിടാം. പൊള്ളച്ചു കഴിഞ്ഞാൽ കത്തിപ്പൊട്ടിച്ചു തേച്ചുകഴുകി ജാത്യാദിതൈലമൊ ഘൃതമൊ പുരട്ടണം. പിന്നെ വ്രണചികിത്സ എല്ലാം ചെയ്യാവുന്നതാണ്. ജാത്യാദിതൈലത്തിന്നു പകരം കാർബോളിക്ക തൈലമായാലും ഒട്ടും തരക്കേടില്ല. പൊള്ളിച്ചിട്ടില്ല, കരിവാളിപ്പുമാത്രമെ ഉള്ളുവെങ്കിൽ ശതധൌതഘൃതം പുരട്ടിയാൽ മതി. ഇതിന്നുപുറമെ ഞങ്ങളുടെ അഗ്നിവ്രണതൈലം ഏതവസ്ഥയിലും പുരട്ടാവുന്നതാണ്.

# അഗ്നിവിസപ്പം.

ചൂടനുക, സഞ്ചാരം, ചുവപ്പു ഇവ അധികമായ വിസപ്പത്തിന്നു അഗ്നിവിസപ്പം എന്നു പറയും. ഇതിന്നും പുറമെ ശതധൌതഘൃതം, തിക്തഘൃതം, മമ്മഗുളിക ഇവ പുരട്ടണം. അകത്തേക്കു തിക്തത്രയം, തിക്തകം, മഹാതിക്തകം, ഗുൽഗുലുതിക്തകം, കഷായങ്ങളും, ഘൃതങ്ങളും, വിരേചനവും പത്ഥ്യമാകുന്നു.

# അംഗമർദ്ദം.

വാതക്കച്ചടച്ചിലുപോലെ സവ്വാംഗം നുറുങ്ങി നോവുന്നതിനാണു അംഗമർദ്ദം എന്നു പറയുന്നതു. ഇതിന്നു ധാന്വന്തരം മുതലായ വാതഹരങ്ങളായ കുഴമ്പുകൾ തേച്ചിരുന്നു ചൂടുവെള്ളം പകന്നു കുളിക്കുകയും, ശരിയായി ശോധനവരുത്തുകയും ചെയ്താൽ മതി. കപ്പൂരാദിതൈലം പുരട്ടി സേ്വദിപ്പിക്കുന്നതും ഇതിന്നു വിശേഷമാണ്. ദേഹം അനങ്ങാതിരിക്കണം.

# അജീണ്ണം

ചെന്ന ഭക്ഷണം അഗ്നിമാന്ദ്യം നിമിത്തം ദഹിക്കാതെ കിടക്കുന്നുണ്ടെങ്കിൽ അജീണ്ണം എന്നു പറയും. ഇതിന്നു ദഹിക്കുന്നതുവരെ ഒന്നും കഴിക്കാതെ പട്ടിണികിടക്കുക. ചൂടുള്ള ചുക്കുവെള്ളം കുടിക്കുക, അധികം ഉണ്ടെങ്കിൽ ഉപ്പുവെള്ളമൊ, കടുകുവെള്ളമൊ കുടിച്ചു ഛദ്ദിപ്പിക്കുക, വിശപ്പിക്കുക ഇവയെല്ലാം കഴിഞ്ഞാൽ പേയാദിക്രമവും അഗ്നിമാന്ദ്യത്തിന്നു വിധിച്ച ഔഷധങ്ങളും ക്രമമായി ശീലിക്ക, ഇവയെല്ലാം ചെയ്യണം അജീണ്ണം സ്വല്പമേ ഉള്ളുവെങ്കിൽ അഗ്നിമാന്ദ്യത്തിൽ പറഞ്ഞ ദ്രാവകങ്ങളോ ക്ഷാരങ്ങളോ സേവിക്കമാത്രം ചെയ്താൽ മതി.

# അതിസാരം.

വിരേചന ഔഷധങ്ങരം ഒന്നും സേവിക്കാതെ മലം ഇളകിപ്പോകു ന്നതിന്നാണ അതിസാരം എന്നു പേർ. ദഹിക്കാതെ അതിസരിക്കുന്നതാണെങ്കിൽ അഗ്നിമാന്ദ്യത്തിന്നു പറഞ്ഞ ചികിത്സ ചെയ്യണം. ദഹിച്ചു ഇളകിപ്പോകുന്നതാണെങ്കിൽ ഔഷധംകൊടുത്തു നിൎത്താം. അധികം പോയി ദേഹത്തെ ക്ഷീണിപ്പിക്കുന്ന ഭാവമാണെങ്കിൽ ഏതു അതിസാരത്തേയും നിൎത്തണം. രക്താതിസാരത്തെ വേറെ പറഞ്ഞിട്ടുണ്ടു. അതിസാരത്തിന്നു അഹിഫേനാസവം, ചാൎങ്ങേര്യാദി, വില്വാദി, സേതുബന്ധം, അഹിഫേനാദി ഈ ഗുളികകരം; അഹിഫേനദ്രാവകം, ജാതിഫലദ്രാവകം, മദനമോദകം, മദനകാമേശ്വരം, ചാതുൎജ്ജാതരസായനം ഇവകളും, ആധിക്യത്തിൽ വിഷൂചികയുടെ ഔഷധങ്ങളും ഫലമുള്ളവയാണ. പത്ഥ്യം അഗ്നിമാന്ദ്യത്തിലെപ്പോലെ.

# അതിസ്ഥൌല്യം.

ദേഹം സാമാന്യത്തിലധികം തടിച്ചുവരുന്നതിന്നാണ അതിസ്ഥൌല്യം എന്നു പേർ. ഇതിന്നു ക്ലേശിക്ക, അദ്ധ്വാനിക്ക, സുഖവൃത്തിയുപേക്ഷിക്ക, വ്യായാമം ചെയ്ക, പോഷകപദാൎത്ഥങ്ങളെ വൎജ്ജിക്ക, ശോധന വരുത്തുക, വരാദികഷായം, അയസ്കൃതി, ലോഹഭസ്മം, വിളംഗാദിചൂൎണ്ണം, കന്മദം ഇവ ക്രമമായി അകത്തേക്കു ശീലിക്കുക. ഇവയും തേൻസമം വെള്ളം ചേൎത്തു പാനീയമായി ഉപയോഗിക്കയും പത്ഥ്യമാകുന്നു.

# അത്യഗ്നി

എന്തുചെന്നാലും ക്ഷണത്തിൽ ദഹിച്ചു വയർ കാളുകയും, വീണ്ടും വീണ്ടും ഭക്ഷണം കഴിക്കേണ്ടിവരികയും ചെയ്യുന്നതിന്നാണ അത്യഗ്നിയെന്നു പേർ. ഇതിന്നു ഗുരുത്വമുള്ള ഭക്ഷണസാധനങ്ങരം, എരുമപ്പാൽ, നെയ്യ്, പാൽ, പായസം, മാംസം മുതലായവ, പിഷ്ടസാധനങ്ങരം, ഗുൽഗ്ഗുലുതിക്തഘൃതം, മഹാതിക്തകഘൃതം ഇതുകളും, ഉഷ്ണദ്രാവകവുംസേവിക്കുന്നതു വളരെ നല്ലതാണ. തൃഷ്ണക്കു പറഞ്ഞ ചികിത്സയും നന്നു. അഗ്നിമാന്ദ്യത്തിൽ നിഷേധിക്കപ്പെട്ടവയും ചിലപ്പോരം ഇവിടെ പത്ഥ്യമായി വരും.

# അന്തൎവിദ്രധി.

ദേഹത്തിന്നു പുറമെ ഉണ്ടാവുന്നമാതിരി ഉള്ളിൽ യകൃത്തു മുതലായ അവയവങ്ങളിലുണ്ടാവുന്ന കുരുവിന്നാണ അന്തൎവ്വിദ്രധി എന്നു പേർ. ഇതിന്നു അനങ്ങാതിരിക്ക, വയറിളക്കുക; വരണാദി കഷായം; ത്രായന്ത്യാദി കഷായം ഇവ അകത്തേക്കു സേവിക്കുക; സ്ഥാനംനോക്കി രക്തമോക്ഷം, പോരംട്ടീസ് ഇവയും സാധാരണ വിദ്രധിക്കും സന്നിപാതജ്വരത്തിന്നും പറഞ്ഞ ചികിത്സകളും ഔചിത്യംപോലെ ചെയ്യണം.

# അപചി.

കഴുത്തിന്നു സമീപമുള്ള സ്ഥലങ്ങളിൽ വീങ്ങിയും, പൊട്ടിയും, വീണ്ടും വീങ്ങിയും വിടാതെ നില്ക്കുന്ന ഒരുതരം പിടകകൾക്കാണ അപചിയെന്നും, ഗണ്ഡമാലയെന്നും ഉള്ള പേർ. ഇതിന്നു ഗുൽഗുലുതിക്തക കഷായം, ഗുൽഗുലുപഞ്ചപലംപൊടി, ദേഹപോഷണയമകം ഇവ അകത്തേക്കും; വചാദി, രാസ്നാദി, ത്രിഫലാദി, കാരാസ്കരാദി വേണപത്രാദി ഇതെ തൈലങ്ങൾ തലക്കും; ലാംഗലക്യാദിതൈലം, വജ്രകതൈലങ്ങൾ ഇവ വ്രണത്തിൽ പുരട്ടുവാനും നന്നു. വചാദി, ലാംഗലക്യാദി ഈ തൈലംകൊണ്ടു നസ്യവും ചെയ്യാം. രോഗം പഴക്കം ചെന്നാൽ ക്ഷയചികിത്സയാണചെയ്യേണ്ടത്. വ്രണത്തിൽ എപ്പോഴും നാളീവ്രണം, ദുഷ്ടവ്രണം ഇവയുടെ ചികിത്സകളും കൊള്ളാം പത്ഥ്യം ആദ്യം ഗുൽഗുലുതിക്തക കഷായംപോലെ. പിന്നെ ക്ഷയരോഗംപോലെ.

# അപബാഹു.

കയ്യുലക സംബന്ധിച്ച വാതരോഗംകൊണ്ടു കയ്യു പൊന്തിക്കുവാനും വേണ്ടുംവിധം ചേഷ്ടിപ്പാനും സാധിക്കാതെ വരുന്ന രോഗത്തിന്നു അപബാഹു എന്നു പറയും. ഇവിടെ ആവൎത്തിച്ച ക്ഷീരബല മുതലായ വാതഹരതൈലങ്ങളെക്കൊണ്ടു നസ്യം ആണ് പ്രധാനം. ശിരോവസ്തി, അഭ്യംഗം, ഇവയും പ്രയോഗിക്കണം. വാതഹരങ്ങളായ കഷായങ്ങൾ, തൈലങ്ങൾ ഇവ ഭക്ഷണാനന്തരം അകത്തേക്കു സേവിക്കുന്നതും നന്നു. ആവൎത്തിച്ച തൈലങ്ങൾ പുരട്ടി സേദിപ്പിക്കയും ക്രമത്തിൽ കൈകൊണ്ടു ചേഷ്ടിപ്പിച്ചുനോക്കുകയും വേണം. സേദത്തിന്റെ സ്ഥാനം നവരക്കിഴിയായാൽ അധികം നന്നു.

# അപസ്മാരം.

അകാരണമായി ഇടക്കിടക്കു ബോധംകെട്ടു വീഴുകയും, വായിൽനിന്നു പതവരിക മുതലായ മററ ലക്ഷണങ്ങളും ;ഉണ്ടാവുന്ന രോഗത്തിന്നു അപസ്മാരം എന്നു പറയും. ഇതിന്നു തല്ക്കാലം ബോധക്ഷയത്തിങ്കൽ പറഞ്ഞ ചികിത്സ ചെയ്യണം. എന്നാൽ തീക്ഷ്ണാഞ്ജനാദികൾ നിവൃത്തിയില്ലെങ്കിൽ മാത്രമേ ചെയ്യാവൂ. മനസ്സിന്നു വലിയ ക്ഷോഭങ്ങൾ ഒന്നും വരാനിടവരുത്താതെ സൂക്ഷിക്ക. മഹൽ പഞ്ചഗവ്യം, സ്വൎണ്ണഭസ്മം, സുവൎണ്ണദ്രാവകം, നിൎഗ്ഗുണ്യാദിഗുളിക, മാനസമിത്രവടകം, അശ്വഗന്ധാരിഷ്ടം ഇവ സേവിപ്പിക്ക. ധാര, ഉന്മാദത്തിന്നു വിധിച്ച ചികിത്സകൾ ഇവയെല്ലാം ഹിതങ്ങളാണ. ഇവരെ വെള്ളം, തീയ്യ്, കുണ്ട്, ബഹളം മുതലായതിന്റെ സമീപത്തു ചെല്ലുവാനൊ മരംകേറുക മുതലായ സാഹസപ്രവൃത്തികൾക്കൊ ഒരിക്കലും സമ്മതിക്കരുത്.

## അരോചകം.

വിശപ്പുള്ള സമയം നല്ല ഭക്ഷണസാധനങ്ങൾതന്നെ കഴിപ്പാൻ മനസ്സിന്നു മടപ്പുകണ്ടാൽ അതു അരോചകത്തിൻെറ ലക്ഷണമാണ്. ഇതിൽ രോഗികൾ എന്തെങ്കിലും ഒരു സാധനത്തിൽ (കുറച്ചൊക്കെ അപത്ഥ്യമായിരുന്നാലും) രുചി തോന്നുന്നുണ്ടെങ്കിൽ അതു കൊടുക്കണം. ഇതിൽ ആമ്രപല്ലവാദി കഷായം, താലീസപത്രാദി, യവാന്യാദി ഈ പൊടികൾ താലീസപത്രാദി, വിലാദി, മുദ്വീകാദി ഈ ലേഹങ്ങൾ; ഇവകൾ ഹിതങ്ങളാണ്. ഭക്ഷണത്തിന്നുമുമ്പു ഇഞ്ചിയും ഉപ്പുംകൂട്ടി തിന്നുന്നതും; മാതളനാരങ്ങയല്ലി ഇന്തുപ്പും നെയ്യും ചേൎത്തോ, മുന്തിരിങ്ങ, നെല്ലിക്ക, പഞ്ചസാര ഇവ തമ്മിൽ ചേൎത്തരച്ചോ വായിലിട്ടുകൊണ്ടിരിക്കുന്നതും നല്ലതാണ്.

## അർദ്ദിതം.

മുഖത്തിൻെറ ഒരു ഭാഗം കോട്ടുന്ന വാതത്തിന്നു അർദ്ദിതം എന്നു പറയും. ഇതിൽ കണ്ണു ക്രമപ്രകാരം അടയാതിരിക്കുക, ചിറി കോടിപ്പോവുക, തുപ്പിയാൽ നേരെ പോവാതിരിക്കുക, ചെവി കേൾക്കായ്ക മുതലായ ഉപദ്രവങ്ങളും ഉണ്ടാവും. ഇതിന്നു തലയിൽ ആവൎത്തിച്ച തൈലങ്ങൾ തേച്ചുകൊണ്ടിരിക്ക, അവ തക്കകഷായത്തിൽ അകത്തേക്കു സേവിക്ക, അവകൊണ്ടുതന്നെ പതിവായി രണ്ടുനേരവും നസ്യംചെയ്ക, ശിരോവസ്തി, കഴുത്തിന്നു മേല്പട്ടു പ്രത്യേകിച്ചും ചലനമൊ, സ്പൎശനശക്തിയൊ ഇല്ലാത്തതായ മുഖഭാഗത്തു ആവൎത്തിച്ച തൈലങ്ങൾ പുരട്ടി സ്വേദം, നവരക്കിഴി ഇവകൾ ഹിതങ്ങളാണ്. ചില സന്ദൎഭത്തിൽ രക്തമോക്ഷം, വമനം ഇവയും ഹിതങ്ങളായിവരും. വാതചികിത്സ എല്ലാം ചെയ്യാവുന്നതുമാകുന്നു.

## അൎശസ്സുകൾ.

ഗുദദ്വാരത്തിൻെറ വക്കത്തും ഉള്ളിലും ഉണ്ടാവുന്ന മാംസാങ്കുരങ്ങൾക്കാണ അൎശസ്സുകൾ എന്നും മൂലക്കുരുവെന്നും പറഞ്ഞുവരുന്നതു. ഇതിന്നു ക്ഷാരംവെക്ക, പൊള്ളിക്ക, ശസ്ത്രക്രിയ ഇവകളിലേതെങ്കിലും കൂടാതെ പരിച്ഛേദം മാറുന്നതു സുസാദ്ധ്യമല്ല. ഇതിനാലുണ്ടാവുന്ന ഉപദ്രവങ്ങൾക്കു കാളശാകാദികഷായം, ചിരിവില്വാദികഷായം, പൂതീവല്ക്കാസവം, പൂതീകരഞ്ജാസവം, കാങ്കായനഗുളിക, സൂരണാദിഘൃതം, ഹുതഭുഗാദി പൊടി, ശാർദ്ദൂലചൂൎണ്ണം, പാറാരസം, ചിത്രകലേഹം, സൂരണാദിലേഹം, കല്യാണഗുളം, ഗുളഹരീതകി മുതലായവ വളരെ ആശ്വാസത്തെക്കൊടുക്കും. ആരംഭത്തിലാണെങ്കിൽ ഇവയെക്കൊണ്ടുതന്നെ മാറുകയും ചെയ്യും. കാട്ടപ്പയിലയിട്ട തിളപ്പിച്ച വെള്ളംകൊണ്ടോ ചുവന്ന ഉള്ളി കിഴികെട്ടി എണ്ണയിൽ മൂപ്പിച്ചു അതുകൊണ്ടോ ഗുദത്തിങ്കൽ സ്വേദിപ്പിക്കുന്നതു മൂലംകടച്ചലിന്നു ശമനം വരുത്തും. രക്താൎശസ്സിനെ വേ

റെ പറഞ്ഞിട്ടുണ്ടു. പത്ഥ്യം അഗ്നിമാന്ദ്യത്തിലെപ്പോലെ; എന്നാൽ ശോധനയെ തടസ്ഥപ്പെടുത്തുന്ന സാധനങ്ങളെ പ്രത്യേകം വൎജ്ജിക്കണം. ചേന, ചുവന്നഉള്ളി, മോർ ഇവ ധാരാളം കഴിക്കാം. കപ്പൽമുളകു ഒട്ടും പത്ഥ്യമായിരിക്കയും ഇല്ല.

## അസ്ഥിസ്രാവം

മൂത്രദ്വാരത്തിൽനിന്നു പഴുപ്പു വരികയും മൂത്രം പോകുന്നതിന്നു വലിയ കടച്ചിലും മറ്റുമുള്ള ഉപദ്രവത്തിന്നു അസ്ഥിസ്രാവം എന്നു പറയും. ഇതു പ്രായേണ ഈ രോഗമുള്ള സ്ത്രീകളിൽനിന്നു പുരുഷന്മാൎക്കും, പുരുഷന്മാരിൽനിന്നു സ്ത്രീകൾക്കും പകരുകയാണു ചെയ്യുന്നതു. ഇതു നല്ലവണ്ണം പിടിപെട്ടുകഴിഞ്ഞാൽ അതിന്റെ വിഷം ദേഹത്തിൽനിന്നു വിട്ടുപോകുവാൻ വളരെ പ്രയാസമുള്ളതും, കാലാന്തരത്തിൽ വേറെ അനേകം വ്യാധികൾക്കു കാരണമായിത്തീരുന്നതുമാകുന്നു. ഇതു സ്ത്രീകൾക്കും പുരുഷന്മാൎക്കും ഉണ്ടാവും. ഇതിന്നു ആദ്യം ത്രിവൃല്ലേഹം മുതലായതുകൊണ്ടു വയറിളക്കുകയും, ചന്ദനത്തൈലം, മുസലീഖദിരാദികഷായം, ശിലാജതുദ്രാവകം, കന്മദഭസ്മം, രജതഭസ്മം, വംഗഭസ്മം, ശൃംഗഭസ്മം, വസ്ത്യാമയാന്തകഘൃതം, വാരാഹ്യാദിഘൃതങ്ങൾ, ധാത്ര്യാദിഘൃതം ഇവയിൽ ഏതെങ്കിലും യുക്തംപോലെ അകത്തേക്കു സേവിക്കയും ഉത്തരവസ്തി ചെയ്കയും വേണം. മൂത്രകൃച്ഛ്രം, യോനിസ്രാവം, ശുക്ലസ്രാവം ഇവക്കു വിധിച്ച ഔഷധങ്ങളും കൊള്ളാം. കപ്പൽമുളകു തൊടരുതു്. പുളിസാധനങ്ങളും കുറക്കേണ്ടതാണു്. മൈഥുനം തീരെ വൎജ്ജിക്കണം. നിയമേന തേച്ചുകുളിക്കണം. ഇതിന്നു തലക്കു ഭൃംഗാമലകാദി, ക്ഷീരബല ഈ തൈലങ്ങളും, മേലേക്കു പിണ്ഡതൈലം, ബലാശ്വഗന്ധാദികുഴമ്പു ഇവയും നന്നു. നെയ്യ്, പാൽ ഇവ ധാരാളം കഴിക്കാം വയറുകായാനയക്കാതെ നേരത്തെ ഭക്ഷണം കഴിക്കണം; ചെറുപയററിൽപരിപ്പോ, കൂവന്നൂറോ ഇട്ടു പാൽ കഞ്ഞിവെച്ചു കുടിക്കുന്നതും നല്ലതാണു്. അദ്ധ്വാനിപ്പാൻ പാടില്ല. ദീൎഘരോഗങ്ങളിൽ പിഴിച്ചിൽ ആവശ്യമാണു്.

## അളൎക്കവിഷം.

പേപ്പട്ടിവിഷത്തിന്റെ പേരാണിതു്. കടിച്ച ഉടനെ തിളപ്പിച്ച നെയ്യ് പകൎന്നു പൊള്ളിക്കണം. പിന്നെ ചന്ദ്രോദയം മുതലായ അഗദങ്ങളെക്കൊണ്ടു ലേപനം ചെയ്യണം. ഇതു അകത്തേക്കു സേവിക്കുകയും വേണ്ടതാണു്. അങ്കോലത്തിന്റെ വടക്കോട്ടുപോയ വേർ ഒമ്പതുകഴഞ്ചു് മുന്നാഴിവെള്ളത്തിൽ കഷായംവെച്ചു മോഴക്കാക്കി പിഴിഞ്ഞരിച്ചു ഉഴക്കു പശുവിന്റെ നെയ്യുംചേൎത്തു ഏഴു ദിവസം സേവിക്കണം. അന്നു ഉപ്പും നെയ്യില്ലാത്ത മിഴുക്കു സാധനങ്ങളും തൊടരുതു്. സൎപ്പവിഷത്തിങ്കൽ പറഞ്ഞമാതിരി കെട്ടുന്നതും രക്തം കളയുന്നതും ഇവിടേയും ആവശ്യമാണു്. ഇപ്പോൾ പേപ്പട്ടിവിഷത്തിന്നുള്ള ഇംഗ്ലീഷുചികിത്സാസമ്പ്രദായം മിക്ക

സിവിൽ ആസ്പത്രികളിലും ഏൎപ്പെടുത്തീട്ടുള്ളതുകൊണ്ടു്, അടുത്തു നല്ല വിഷവൈദ്യന്മാരില്ലാത്തപക്ഷം, ആവക ആസ്പത്രികളിൽ, കടിച്ച ഉടനെ പോകുന്നതു് അധികം ഗുണകരമായിരിക്കും.

## ആൎത്തവദോഷം.

പിഴിച്ചിൽ, ഉത്തരവസ്തി, യോനിയിൽ പിച്ചു, ധാന്വന്തരം മുതലായ ആവൎത്തിച്ച തൈലങ്ങൾ അകത്തും പുറത്തും ഉപയോഗിക്ക, സുകുമാരകഷായം, സുകുമാരഘൃതം, ഫലസപ്പിസ്സ്, കല്യാണഘൃതങ്ങൾ, അശോകാരിഷ്ടം, അശോകഘൃതം, ലോഹഭസ്മം, കാന്തഭസ്മം ഇവകളും, ഗുന്മചികിത്സയും ഹിതമാകുന്നു.

## ആലസ്യം.

ദേഹത്തിന്നു ക്ഷീണവും മനസ്സിന്നു ഉന്മേഷക്കുറവും ഉണ്ടാകുമ്പോൾ ആലസ്യം എന്നു പറയും. ഇവിടെ ഉന്മേഷജനകങ്ങളായ മൃതസഞ്ജീവിനി, ദശമൂലാരിഷ്ടം, മൃദ്വീകാരിഷ്ടം, ചാതുൎജ്ജാതരസായനം ഇവ മാത്രാനുസൃതമായി ഇടക്ക സേവിക്ക, നാസികാചൂൎണ്ണം ഇടക്ക വലിക്ക, ധൂമപാനം, സ്നാനം, അഭ്യംഗം ഇവകളും ഗുണകരങ്ങളാണു്. സുവൎണ്ണദ്രാവകം, സ്വൎണ്ണഭസ്മം ഇവ ശീലിക്കുന്നതും വളരെ ഗുണകരമാണു്.

## ആന്ത്രവൃദ്ധി.

ഇതിന്നു ഹിംഗുത്രിഗുണതൈലം, ആന്ത്രകുഠാരം ഗുളികകൾ, സുകുമാരഘൃതം, സ്നേഹസ്വേദങ്ങൾ, വിരേചനം ഇവയും മാറാത്തതിന്നു അരപ്പട്ട ധരിക്കയും വേണം. വൃദ്ധിയിൽ പറഞ്ഞ ഔഷധങ്ങളും നല്ലതുതന്നെ.

## ഇന്ദ്രിയസ്ഖലനം.

അകാരണമായി സ്വപ്നത്തിലൊ ജാഗ്രദവസ്ഥയിൽ തന്നെയൊ ശുക്ലം സ്രവിച്ചു പോകുന്നതിനാണ ഇന്ദ്രിയസ്ഖലനം എന്നു പേർ. ഇതിന്നു കാരണം പ്രായേണ ബാല്യകാലത്തുള്ള ദുൎന്നടപ്പുകൾ ആകുന്നു. അതുകൊണ്ടു അതു ഒന്നാമതായി വിൎത്തണം. ദുൎജ്ജനങ്ങളുമായി സഹവസിക്കരുതു പ്രായമായിട്ടും വിവാഹം ചെയ്തിട്ടില്ലെങ്കിൽ അതു ചെയ്തു ക്രമമായ വിധത്തിൽ മൈഥുനം ചെയ്യേണ്ടതാണ. നല്ലവണ്ണം ഉറക്കം വന്നതിന്നു ശേഷമെ കിടക്കാവു. എന്നാലും കമിഴ്ന്നു കിടക്കരുതു. കിടക്കാറാകുമ്പോൾ ഈശ്വരസ്മരണ പ്രത്യേകം ആവശ്യമാണു്. ഈ സമയത്തു സ്ത്രീവിഷയമായ ആലോചനകൾ ഒരിക്കലും ഇടകൊടുക്കരുതു്. അത്താഴഭക്ഷണത്തോടുകൂടിയൊ അതിന്നു ശേഷമൊ ജലാംശം അധികം കഴിക്കുന്നതു നന്നല്ല. ശോധന എപ്പോഴും ശരിപ്പെടുത്തിക്കൊണ്ടിരിക്കണം. കാലത്തും രാത്രിയും ശുക്ലസ്തംഭനരസായനം ഓരോ ത്രപാത്തുക്കം സേവിക്കുന്നതു ഏററവും ഫലപ്രദമാകുന്നു. അതിന്നു പുറമെ അഗസ്ത്യ

രസായനം, വസിഷ്ഠരസായനം, ശുദ്ധകല്ക്കം ശാന്മലീഘൃതം, നവായസം ഗുളിക, അവിപത്തിപൊടി, കല്യാണഗുളം, ചന്ദനാസവം ഇവയും നന്നു. ഇന്ദ്രിയസ്ഖലനത്താൽ ക്ഷീണിച്ചവൎക്കു അമൃതപ്രാശഘൃതം, ശതാവരിഘൃതം, അശ്വഗന്ധാദിലേഹം, അശ്വഗന്ധാദിഘൃതം, ദശമൂലാരിഷ്ടം, മൃതസഞ്ജീവനി ഇവയും, ക്ഷീരധാരയും, മയൂരാദി, ഗോധാദി മുതലായ വസ്തികളും ഉപയോഗമുള്ളതാണ്. മദനകാമേശ്വരം, ചാതുൎജ്ജാതരസായനം ഈ വക ലേഹങ്ങളും പലപ്പോഴും ഫലിക്കുന്നുണ്ടു. പച്ചവെള്ളത്തിൽ പുക്കിൾവരെ താഴ്ത്തി രണ്ടു നേരവും ഓരോ മണിക്കൂർ ഇരിക്കുന്നതും ഇതിൽ ഗുണകരമാണു.

## ഉദാവൎത്തം.

മലശോധനക്കും, അധോവായു മുതലായതിന്നും, സ്ഥിരമായും ശക്തിമത്തായും തടസ്ഥം വരുന്നതു ഉദാവൎത്തത്തിന്റെ ലക്ഷണമാണു. ഇതിന്നു സ്നേഹനം, സ്വേദനം, സ്നേഹവസ്തി, കഷായവസ്തി, വൎത്തി, പിഴിച്ചിൽ, ഉഴിച്ചിൽ, നവരക്കിഴി ഇവയും; ദന്ത്യരിഷ്ടങ്ങൾ, ഗന്ധൎവ്വഹസ്താദി ചിരിവില്വാദി, ദശമൂലപഞ്ചകോലം ഈ കഷായങ്ങൾ, മിശ്രകസ്നേഹം, വിരേചനഘൃതം, വിന്ദുഘൃതം, വിരേചനം, രാജവിരേചനം, ഇച്ഛാഭേദി ഈ ഗുളികകൾ; നാരാചകചൂൎണ്ണങ്ങൾ, ശാൎദ്ദൂലചൂൎണ്ണം, ദന്തിഹരീതകി, കല്യാണഗുളം, കടുകുരോഹണിദ്രാവകം, ആവണക്കെണ്ണ ഇവകളും പ്രത്യേകം ശമനങ്ങളാണ്. മലബന്ധചികിത്സയേയും നോക്കണം. മരുന്നുകൾകൊണ്ടു സാദ്ധ്യമാകാത്തപക്ഷം ആന്ത്രത്തിൽ എവിടെയെങ്കിലും പ്രത്യേക തടസ്ഥം ഉണ്ടാവും. അവിടെ ശസ്ത്രക്രിയ ചെയ്യേണ്ടതാണ്.

## ഉന്മാദം.

ബുദ്ധിക്കു സ്വതേയുള്ള നില തെററി തോന്നിയതു കാണിക്ക, പറക എന്നു വരുമ്പോൾ ഉന്മാദം എന്നു പറയും. ഇതു അധികവും മനസ്സിന്നു വ്യസനാദികളെക്കൊണ്ടു കഠിനമായ ക്ഷോഭം നേരിടുകയൊ, തലവല്ലാതെ ഉഷ്ണിച്ചുപോകയൊ ചെയ്യുന്നതിനാലാണുണ്ടാവുന്നതു. കൈവിഷം മുതലായതിനാലും വന്നേക്കാം. ഇതിന്നു അവിപത്തിമുതലായതു കൊണ്ടു വയറിളക്കിയതിന്നുശേഷം അകത്തേക്കു ദ്രാക്ഷാദി, മൃദ്വീകാദി, ശാരിബാദി മുതലായ കഷായങ്ങളും; കല്യാണകം, മഹാകല്യാണകം, പഞ്ചഗവ്യം മുതലായ ഘൃതങ്ങളും; പുറമെ ജലധാര, തക്രധാര, തലപൊതിച്ചിൽ, നെല്ലിക്കവെള്ളം ഇവയും, പ്രായേണ ഉഷ്ണാധിക്യം, പിത്തം, അപസ്മാരം ഇവക്കു പറഞ്ഞ ചികിത്സ കളും ഹിതങ്ങളാകുന്നു. വലിയ ചന്ദനാദി, തുംഗദ്രുമാദി, ഭൃംഗാമലകാദി, മഹാഭൃംഗാമലകാദി, ഹിമസാഗരതൈലം മഞ്ജിഷ്ഠാദി മുതലായ തണുപ്പുള്ള എണ്ണകളും വളരെ വിശേഷമാണു. ഇടക്കിടക്കു വയറിളക്കണം. മനസ്സിനെ കഴിയുന്നടത്തോളം സമാധാനപ്പെടുത്തുകയും വേണം.

## ഉഷ്ണാധിക്യം.

ഇതിന്നു അകത്തേക്കു ശാരിബാരസം, ശാരിബാശൎക്കരം, ദ്രാക്ഷാദി കഷായം, ഷഡംഗകഷായം, ജംബീരപാനകം; ചെറുപയററിൻ പരുപ്പു, കുവ്വപ്പൊടി ഇവ ചേൎത്തുള്ള വെറുംകഞ്ഞി അല്ലെങ്കിൽ പാൽകഞ്ഞി, ഇളനീർവെള്ളം ഇവയും, പുറമെ ജലധാര മുതലായ ഉന്മാദത്തിന്നു വിധിച്ച ക്രിയകളും, സ്നാനം, അഭ്യംഗസ്നാനം ഇവയും, ശതധൌതഘൃതം, വലിയ മൎമ്മഗുളിക, ആരനാളാദി തൈലം മുതലായവയാൽ ലേപവും ഹിതമാണു. വലിയ ചന്ദനാദി, ഭൃംഗാമലകാദി മുതലായ ശീതവീൎയ്യങ്ങളായ തൈലങ്ങളും ഒന്നാന്തരമാകുന്നു. ഭക്ഷണത്തിൽ മുളകു, പുളി, ഉപ്പു ഇവ കുറക്കയും, നെയ്യു, പാലു, ഇവ ധാരാളം ശീലിക്കയും വെള്ളുള്ളി, കായം, മുതിര മുതലായവയെ ഉപേക്ഷിക്കയും വേണം.

## കഫവൃദ്ധി.

അഗ്നിമാന്ദ്യം, വായിൽ വെള്ളം വരിക, ആലസ്യം, ദേഹത്തിന്നു അധികം കനം, തണുപ്പു, വിളൎപ്പു, അംഗങ്ങൾക്കു ശ്ലഥത ഏക്കം, കുര, അധികം ഉറക്കം മുതലായവയാണു കഫം എന്ന ദോഷം വൎദ്ധിച്ചാലുള്ള ലക്ഷണങ്ങൾ. ഇതിന്നു പ്രധാനമായി വമനം പിന്നെ വിരേചനം ഇവയാൽ ശുദ്ധിവരുത്തണം. വമനം ചെയ്വാൻ സാദ്ധ്യമല്ലാത്തപ്പോൾ കഫം നല്ലവണ്ണം പോകത്തക്ക തീക്ഷ്ണ വിരേചനങ്ങളെക്കൊണ്ടു വീണ്ടും വയറിളക്കുക. ആരഗ്വധാദികഷായം, അയസ്കൃതി, ലോഹഭസ്മം, നാസികാചൂൎണ്ണം, രാസ്നാദിപൊടി, തീക്ഷ്ണമായ നസ്യം, പുകവലി പലവിധമായ വ്യായാമം ഇവ ശീലിക്കയും, അതിസ്ഥൌല്യത്തിന്നു പറഞ്ഞ ചികിത്സകളും നന്നു. മധുരം, പുളി, ഉപ്പു ഇവ കുറക്കണം. ചാമ മുതലായ തൃണധാന്യങ്ങൾ ഭക്ഷിക്ക, ഉറക്കൊഴിക്ക, സുഖവൃത്തി കുറക്കുക ഇവയെല്ലാംചെയ്താൽ ശമനംകിട്ടും. ശ്വാസം കാസം ഇവയിൽ പറഞ്ഞ ചികിത്സകളും ഔചിത്യംപോലെ പ്രവൃത്തിക്കാവുന്നതാണു.

## കൎണ്ണരോഗം.

തലക്കു ഏലാദിഎണ്ണ, രാസ്നാദിഎണ്ണ, വചാദിഎണ്ണ, വചാലശുനാദിഎണ്ണ, ഇവയും; ക്ഷാരതൈലം, കൎപ്പൂരതൈലം ഇവ ചെകിട്ടിലേക്കും നന്നു. ചൂടുവെള്ളംകൊണ്ടു പിച്ചാങ്കുഴലാൽ ക്ഷാളനം ചെയ്കയും കൊള്ളാം. അസനവില്വാദി, നാഗരാദി മുതലായ എണ്ണകളും ചില സന്ദൎഭത്തിൽ ഫലിക്കുന്നുണ്ടു. തക്രധാരയും വിശേഷംതന്നെ. കലശലായ കുത്തിന്നു സ്വേദം, എരിക്കില, ആവണക്കില ഇവ ഉപ്പും എണ്ണയും പുരട്ടി വാട്ടി നീരെടുത്തു ചൂടോടെ ചെവിട്ടിൽ ഇറ്റിക്ക, ജന്തുക്കൾ പോയാൽ ചൂടുള്ള ഉപ്പുവെള്ളം നിറക്കുക; പിന്നെ ക്ഷാളനം; കൎണ്ണസ്രാവത്തിങ്കൽ

വചാലശുനാദിഎണ്ണ തലക്കു തേക്കുകയും ചെവിട്ടിൽ തുളിക്കുകയും ആവാം. കണ്ണനാദത്തിങ്കൽ ക്ഷീരബല തലക്കുതേക്കുകയും അതുതന്നെ ആവൎത്തിച്ചതു ചെവിയിൽ തുളിക്കയും വേണം.

## കാമില.

കണ്ണ, നഖം, മൂത്രം, മലം, എന്നുവേണ്ട, സൎവ്വാംഗം മഞ്ഞനിറം വരുന്ന ഒരുതരം രോഗത്തിന്നാണ കാമില എന്നു പേർ. ഇതിൻെറ ഉല്പത്തി പ്രായേണ യകൃത്തു, പിത്താശയം ഇവയിൽനിന്നാകുന്നു. ഇതിൽ അവിപത്തി, മൂത്രഹരീതകി മുതലായതിനാൽ വീണ്ടും വീണ്ടും വയറിളക്കണം. പിന്നെ ഉപദ്രവഭേദംപോലെ ഇതിന്നു വാശാഗുളൂച്യാദി കഷായം, നവായസചൂൎണ്ണം, തിക്തഘൃതം, മഹാതിക്തഘൃതം, ദശസ്വരസഘൃതം, കല്യാണഘൃതങ്ങൾ, ലോഹാസവം, ലോഹഭസ്മം, ചിഞ്ചാദിലേഹങ്ങൾ, ദ്രാക്ഷാദിലേഹം ഇവയിൽ ഒന്നോ രണ്ടോ കൂട്ടം അകത്തേക്കു സേവിക്കുകയും, പതിവായി ഭൃംഗാമലകാദിയൊ, കയ്യന്യാദിയൊ, ആരകാലാദിയൊ എണ്ണ തലക്കുതേച്ചു നെല്ലിക്കവെള്ളം പകരുകയും, കിഴാർനെല്ലിവേർ ഇട്ടു പാൽ കുറുക്കി കഴിക്കയും പത്ഥ്യങ്ങളാണ്. പാണ്ഡുരോഗത്തിൽ വിധിച്ച ചികിത്സകളും ഫലിക്കും.

## കാൎശ്യം.

ദേഹം ശോഷിച്ചുവരുന്നതിന്നു കാൎശ്യം എന്നു പറയും. ഇതിന്നു അമൃതപ്രാശഘൃതം, അശ്വഗന്ധാദിഘൃതം, അശ്വഗന്ധാദിലേഹം, നെയ്യ്, പാലു, മാംസം, ദേഹപോഷണയമകം, മനസ്സിന്നു സൌഖ്യം, അദ്ധ്വാനിക്കാതിരിക്ക, സുഖവൃത്തി ഇവയും, കാരണത്തെ അറിഞ്ഞു പരിഹരിക്കയും ഗുണകരങ്ങളാണ്. ക്ഷയത്തിന്നു പറഞ്ഞ ചികിത്സയും നന്നു.

## കാസം.

കാസം എന്നതു കുരയുടെ പേരാണ്. ചുമയെന്നും പറയും. ഇതു ശ്വാസമാൎഗ്ഗത്തിലുള്ള കഫം മുതലായ ദോഷങ്ങളെ പുറത്തേക്കു കളവാനുള്ള പ്രകൃതിയുടെ ഉദ്യമമാണ്. പാകം മുതലായ കാരണങ്ങളാൽ ശ്വാസമാൎഗ്ഗത്തിൽ അധികം ദോഷം ഉരുളുട്ടുമ്പോൾ അധികം കുരക്കേണ്ടി വരുന്നു. ഇതിന്നു ദശമൂലകടുത്രയകഷായം. വ്യാഘ്ര്യാദികഷായം, വാശാകഷായം, ഇരട്ടിക്കഷായങ്ങൾ; ആശാള്യാദിഗുളിക, ധാന്വന്തരംഗുളിക, വായുഗുളിക; കണ്ടകാരിഘൃതം, വൃഷഘൃതം ശശവാശാദിഘൃതം; കൎപ്പൂരാദി, താലീസപത്രാദി മുതലായ ചൂൎണ്ണങ്ങൾ; അഗസ്ത്യരസായനം, വസിഷ്ഠരസായനം, മൃദ്വീകാദിലേഹം, കസ്തൂൎയ്യാദിലേഹം, താലീസപത്രാദിലേഹം, കൂശ്മാണ്ഡരസായനം ഇവയും; കസ്തൂരി, പുഴ മുതലായ മേൽമരുന്നുകളും സേവിപ്പാൻ വിശേഷമാണ്. ശുഷ്കകാസത്തിൽ (Whooping Cough), താംബൂലലേഹം, മൃദ്വീകാദിലേഹം ഇവയും, മാറത്തു സ്വേദവും

ഹരിതമാകുന്നു. ഇതുകൂടാതെ വിധിപ്രകാരമുള്ള സ്നേഹനം, സ്വേദം, വമനം, വിരേചനം ഇവയും കാസത്തിനു ഔചിത്യംപോലെ പ്രവൃത്തിക്കണം. ആഹാരത്തിൽ പുളിരസങ്ങളും, മൈഥുനവും, പച്ചവെള്ളത്തിൽ കുളിയും, ദേഹാദ്ധ്വാനവും പ്രത്യേകിച്ചു വർജ്ജിക്കേണ്ടതാണ്. ക്ഷതകാസം, ക്ഷയം, ശ്വാസം, ഹിദ്ധ്മ ഇവയിൽ വിധിച്ച ഔഷധങ്ങളും ഇവിടെ പറയുന്നതാണ്.

## കുംഭകാമില.

കാമിലക്കും മഹോദരത്തിനും വിധിച്ച ചികിത്സകൾ ചെയ്താൽ മതി. പാണ്ഡു, ശോഫം ഇവയുടേതും നന്നു. വിരേചനം പ്രധാനമാകുന്നു. കാന്തം ഗോമൂത്രത്തിൽ കലക്കി സേവിക്കുന്നതു ഏററവും വിശേഷമത്രെ.

## കുഷ്ഠം.

തരിപ്പ, സ്പർശനശക്തിയില്ലായ്ക മുതലായ ഉപദ്രവങ്ങളോടുകൂടി സ്ഥായിയായി വിങ്ങുന്ന വർണ്ണഭേദം, വ്രണം, ചൊറി, ചിരങ്ങു മുതലായവക്കെല്ലാം കുഷ്ഠം എന്നുതന്നെയാണു പേർ. ഇതിൽ അധികം ശക്തിയുള്ളതിന്നു 'മഹാകുഷ്ഠം' എന്നും, മററുള്ളതിന്നു 'ക്ഷുദ്രകുഷ്ഠം' എന്നും പറയും. ഇതിന്നു ശരിയായി വിരേചനം, രക്തമോക്ഷം, ഖദിരസാരദിഘൃതം, തിക്തം, മഹാതിക്തം, ഗുൽഗ്ഗുലുതിക്തകം ഈ ഘൃതങ്ങൾ; മേല്പ്പടി കഷായങ്ങൾ, മഞ്ജിഷ്ഠാദികഷായം, ശോണിതാമൃതംകഷായം, പടോലാദികഷായം, ആരഗ്വധാദികഷായം, ഗോമൂത്രാരിഷ്ടം, ചോളമുഗ്രതൈലം, സിദ്ധമകരദ്ധ്വജം, സ്വർണ്ണഭസ്മം. രസസിന്ദൂരം, ഗന്ധകരസായനം (ശുദ്ധഗന്ധകം), ഗന്ധകരാജരസായനം, സുവർണ്ണദ്രാവകം, ശാരിബാരസം, ഉരുക്കദ്രാവകം, മധുസ്നുഹിരസായനങ്ങൾ, മാണിഭദ്രലേഹം ഇവ അകത്തേക്കും; ആദിത്യപാകതൈലം, ഗന്ധകതൈലം, ദിനേശവല്യാദി, നാല്പാമരാദി. പഞ്ചവല്ക്കാദി, ഏലാദി, വജ്രകം, മഹാവജ്രകം, കച്ചോരാദി ഈ തൈലങ്ങൾ; ഗുൽഗ്ഗുലപാദിചൂർണ്ണം, നിംബാദിചൂർണ്ണം ഇവ പുറമേക്കും ഉപയോഗിക്കുന്നതു വളരെ പ്രധാനമാണ്. ഒരിക്കലും മലബന്ധം വരരുത്. പുത്തൻപുളി, ശുദ്ധിചെയ്യാത്ത ഉപ്പു, മത്സ്യം, ആനൂപമാംസങ്ങൾ, ഉറത്തയിർ, ശർക്കര, എള്ള്, ഉഴുന്നു ഇവ തീരെ വർജ്ജിക്കേണ്ടതാണ്. ഉപ്പില്ലാപത്ഥ്യത്തിൽ പാല് ധാരാളം കഴിക്കുവാൻ പറയുന്നു. കപ്പൽമുളകു തൊടരുത്. സ്ത്രീസംഗം പാടില്ല. പകലുറക്കം, രാത്രി ഉറക്കൊഴിക്ക ഇവയും പാടുള്ളതല്ല. ശക്തിക്കടുത്ത വ്യായാമം ചെയ്യേണ്ടതാകുന്നു.

## കൈവിഷം.

വമനം, വിരേചനം, കൈവിഷപരിഹാരി, ദൂഷീവിഷാരി ഈ ഗുളികകൾ; സ്വർണ്ണഭസ്മം, സ്വർണ്ണദ്രാവകം, പഞ്ചഗവ്യഘൃതം, കല്യാണഘൃതം ഇവ ശീലിച്ചാൽ ആശ്വാസപ്പെടും. ഉപയോഗക്രമം അതാതിൻെറ ചോടെ നോക്കണം.

# ക്രിമി.

വയററിലെ ക്രിമികൾ — ചന്ദ്രശൂരാദികഷായം, വിളംഗാദികഷായം, ക്രിമിശോധനിഗുളിക, ക്രിമിഘ്നവടിക, വിരേചനഗുളിക, കായം ഇവയും, ചെറുതരം ക്രിമികൾക്ക ഉരുക്കദ്രാവകം സേവിക്ക, ഉപ്പുവെള്ളംകൊണ്ടു ഗുദവസ്തിയും ഹിതമാണ്. പാൽ, മാംസം, നെയ്യ, ശക്കര, തയിർ ഇലക്കറി, പയർ മുതലായവ ക്രിമിയെ വർദ്ധിപ്പിക്കുന്നവയാണ്. പ്രായേണ മധുരസാധനങ്ങളും പുളിസാധനങ്ങളും ഇതിന്നു പാററുന്നതല്ല.

# ക്ഷതകാസം.

കുര അധികമായി, തുപ്പുന്നതിൽ ചോരകൂടി വന്നുതുടങ്ങുമ്പോൾ ക്ഷതകാസം എന്നു പറയും. ഇതു പുപ്ഫുസത്തിലൊ, ശ്വാസമാർഗ്ഗത്തിലൊ, പാകത്താലൊ, അഭിഘാതത്താലൊ മുറിപ്പെട്ടമ്പോഴാകുന്നു പ്രായേണ ഉണ്ടാകുന്നതു്. ക്ഷയത്തിൻെറ ആരംഭലക്ഷണമായും ഇങ്ങിനെ പലപ്പോഴും കാണാം. ഇതിന്നു വാശാരിഷ്ടം, വാശാകഷായം, നാഗബലാസപ്പിസ്സ്, കൂശ്മാണ്ഡകഘൃതങ്ങൾ, അമൃതപ്രാശഘൃതം, പ്രവാളഭസ്മം, ലോഹസിന്ദൂരം, കൂശ്മാണ്ഡരസായനം; ഉരസ്സിലും, വാരിയിലും ക്ഷീരബല മുതലായവ പുരട്ടി സ്വേദം, ഭക്ഷണത്തിന്നു പാൽ കോലരക്കിട്ടു കുറുക്കിയതു്, ഇവ വിശേഷാൽ ഹിതങ്ങളാണ്. സാധാരണ കാസത്തിന്നും, ക്ഷയത്തിന്നും പറഞ്ഞ ചികിത്സകളും കൊള്ളാം. ഇതിൽ ദേഹം അനങ്ങാതിരിക്കേണ്ടതു പ്രത്യേകം ആവശ്യമാകുന്നു.

# ക്ഷയം.

പീനസം, കിതപ്പു്, കുര, ചുമൽവേദന, തലയിൽകുത്തു്, ഒച്ചയടപ്പു്, രുചിക്ഷയം, മലം ഇളകിയൊ അധികം മുറുകിയൊ ഇരിക്ക, ഛർദ്ദി, വിലക്കം, പനി ഈവക ലക്ഷണങ്ങൾ ഒന്നിച്ചുകൂടുന്ന രോഗത്തിന്നു ക്ഷയം എന്നു പേർ. ഇതിന്നു ദേഹബലമുണ്ടെങ്കിൽ മൃദുവായ വമനം, വിരേചനം ഇവ ആദ്യം ചെയ്യണം. ക്ഷീണിച്ചവക്ക ഇവ രണ്ടും ചെയ്യാൻ പാടുള്ളതല്ല. എങ്കിലും മലബന്ധമുള്ളവക്ക അത്യാവശ്യം ശോധനവരുത്തുന്നതിൽ വിരോധമില്ല. അതിയായ ക്ഷീണത്തിങ്കൽ ഇതും പാടില്ലതാനും. പിന്നെ അകത്തേക്ക ദശമൂലാരിഷ്ടം, കനകാസവം, വാശാരിഷ്ടം, ഇരട്ടിക്കഷായങ്ങൾ, അമൃതാദശമൂലാദികഷായം, പുനൎന്നവബലാദികഷായം, ആശാള്യാദി, ധാന്വന്തരം, ബൃഹൽജ്വരാങ്കുശം, ബ്രഹ്മാസ്ത്രം, ചുക്കുംതിപ്പല്യാദി വായുഗുളിക ഈ ഗുളികകൾ, മാംസസപ്പിസ്സ്, നാഗബലാസപ്പിസ്സ്, ദേഹപോഷണയമകം, അമൃതപ്രാശഘൃതം, അശ്വഗന്ധാദിഘൃതം, കൂശ്മാണ്ഡഘൃതം, കർപ്പൂരാദി പൊടികൾ, ജീരകാദ്യരിഷ്ടം, മൃഗമദാസവം, കസ്തൂര്യ്യാദിലേഹം, ദശമൂലരസായനം, താലീസപത്രാദി ചൂർണ്ണം, താലീസപത്രാദിവടകം, താംബൂലലേഹം ഇവയും; പുറമെ തലക്ക ഏലാദിഎണ്ണ, മരിചാദിഎണ്ണ, രാസ്നാദിതൈലം; മേലക്ക ബലാ

ശാധന്വാദി കഴമ്പു, നാരക്കിഴി ഇവയും; ഭക്ഷണത്തോടുകൂടി ആട്ടിൻ മാംസരസം, ആട്ടിൻപാൽ ഇവയും; കാലത്തു ദഹനംപോലെ ആട്ടിൻ പാൽ, കോഴിമുട്ട ഇവയും പ്രധാനങ്ങളാകുന്നു. ശുചീകരണത്തിന്റെ കാൎയ്യം പ്രത്യേകം മനസ്സിരുത്തണം.

കാസം, ക്ഷതകാസം ഇവയിൽ വിധിച്ചിട്ടുള്ള ചികിത്സകളും പ്രത്യേകം പ്രശസ്തമാണു. ജ്വരചികിത്സയും ചിലപ്പോൾ ആവശ്യമായി വരും.

# ഗൎഭിണി.

വെണ്ണനെയ്യു, നെയ്യു, പാൽ, ഭദ്രാദികഷായം, ധാന്വന്തരംഗുളിക, ആശാളപ്പാളിഗുളിക, ധാന്വന്തരതൈലം, ക്ഷീരബലാതൈലം, വാതഹരങ്ങളായ മററു തൈലങ്ങൾ, വിലപാദിലേഹം ജീരകവെള്ളം ഇവ ഔചിത്യംപോലെ ശീലിക്കണം. മഹാകല്യാണഘൃതം, ചിഞ്ചാദിലേഹം ഇവയും ചിലപ്പോൾ ആവശ്യമായിവരും. എട്ടാംമാസം മുതല്ക്കു ക്ഷീരബലയൊ, ധാന്വന്തരമൊ ആവൎത്തിച്ചതു പതിവായി അത്താഴം കഴിഞ്ഞു സേവിക്കയും, ധാന്വന്തരം ഉപയോഗിച്ചു നിയമേന തേച്ചുകുളിക്കയും വേണ്ടതാണ്. അധികമായ മൈഥുനം വ്യായാമം ഇവ നിഷിദ്ധമാകുന്നു. ചുമടേററുക, പട്ടിണികിടക്ക, വഴിനടക്ക, മദ്യപാനം മുതലായതു തീരെ വൎജ്ജിക്കണം. നിത്യവും തേച്ചുകുളിച്ചാൽ നന്നു. അധികനേരം മലൎന്നുകിടക്കയും അരുതു. പ്രസവത്തിന്നു ദയതേ തകരാറുണ്ടാവുക പതിവുള്ളവൎക്കു മൂന്നാംമാസം മുതൽ രണ്ടുനേരവും ഗൎഭരക്ഷിണിഗുളിക സേവിക്കുകയും, ഹെലസപ്പിസ്സ് കൂട്ടിയുണ്ണുകയും ചെയ്യുന്നതു അധികം നന്നായിരിക്കും. ഗൎഭം അലസിപ്പോക പതിവുണ്ടെങ്കിൽ അതിനേയും അതു നിൎത്തുന്നതാണ്. എട്ടാംമാസം മുതൽക്കു സുഖപ്രസവഘൃതം കൂട്ടി ഉണ്ണുന്നതും നന്നായിരിക്കും.

# ഗുന്മൻ.

വേദന, മലബന്ധം, അഗ്നിമാന്ദ്യലക്ഷണങ്ങൾ ഇവകളോടുകൂടി വയററിൽ വായു ഉരുണ്ടുനടക്കയൊ, മേലോട്ടു കയറുകയൊ, കട്ടിയായിരിക്കയൊ ചെയ്യുന്നതു ഗുന്മന്റെ സ്വഭാവമാണ്. ഇതു സ്ത്രീകൾക്കും പുരുഷന്മാൎക്കും ഉണ്ടാവാം എങ്കിലും അധികം സ്ത്രീകൾക്കാകുന്നു. ഇതിന്നു സ്നേഹനം, സ്വേദം, വിരേചനം ഇവകൾ ചെയ്തതിന്നുശേഷം സപ്തസാരം, സുകുമാരം, ചിരിവില്വാദി മുതലായ കഷായങ്ങളും; ആൎദ്രകക്ഷാരം, വൊങ്കാരാദി മുതലായ ഗുളികകളും; ഇന്ദുകാന്തഘൃതം, ലശുനഘൃതം, ശൂലാരിഘൃതം, സുകുമാരഘൃതം മുതലായവയും; അഷ്ടചൂൎണ്ണം, ഹിഗ്രുവചാദി, ദീപ്യകാദി, ശാൎദ്ദൂലം മുതലായ പൊടികളും; കാന്തം, ലോഹം മുതലായ ഭസ്മങ്ങളും; മദനകാമേശ്വരം, പുളിങ്കുഴമ്പു, സുകുമാരം ഹിംഗ്രുത്രിഗുണം മുതലായ ലേഹങ്ങളും അകത്തേക്കു സേവിപ്പാൻ നന്നു. അഗ്നിമാന്ദ്യത്തിന്നു വിധിച്ച മററു മരുന്നുകളും ഇതിന്നു കൊള്ളും. പുറമെ പിഴി

ച്ചിൽ, നറുക്കിഴി ഇവ മുഖ്യമാകുന്നു. അഗ്നിമാന്ദ്യത്തെ ഉണ്ടാക്കുന്നവയും ശോധനയെ തടസ്ഥപ്പെടുത്തുന്നവയും ആയ എല്ലാ സാധനങ്ങളേയും ക്രിയകളേയും വൎജ്ജിക്കണം. തണുപ്പുതട്ടുന്നതു പ്രായേണ വിരോധമായിരിക്കും.

# ഗ്രഹണി.

അകാരണമായി വയറിളകിപ്പോകയും ചിലപ്പോൾ ഒട്ടും പോകാതിരിക്കയും ചെയ്യുന്നതോടുകൂടി അഗ്നിമാന്ദ്യലക്ഷണങ്ങൾ വിടാതെ നില്ക്കുന്നതുകണ്ടാൽ ഗ്രഹണിദോഷമാണെന്നു വിചാരിക്കണം. ഇവിടെ അഗ്നിമാന്ദ്യത്തിനും അതിസാരത്തിനും പറഞ്ഞ മരുന്നുകൾ യുക്തംപോലെ എടുത്തുപയോഗിച്ചാൽ മതി. അജീൎണ്ണത്തിങ്കൽ പറഞ്ഞതും നന്നു. അതിനു പുറമെ, സാതിറിഷപഞ്ചലോലകഷായം, മധൂകാസവം, ദീപ്യകാദികഷായം, ആന്ത്രകുഠാരം ചെറുതു, പൊങ്കാരാദി, പാഠാദി, വില്വാദി ഈ ഗുളികകളും; ഗ്രഹണ്യന്തകം, നിഗ്ഗ്രണ്യാദി മുതലായ ഘൃതങ്ങളും; പഞ്ചകോലം, ദീപ്യകാദി, ചൂൎണ്ണരാജൻ, ഡാഡിമാഷ്ടകം, കപിത്ഥാഷ്ടകം, താലീസപത്രാദി, യവാന്യാദിമുതലായ ചൂൎണ്ണങ്ങളും; പെപ്പർമിണ്ട, ഇലവംഗം, കൊത്തമ്പാല, ചെങ്ങണ, ശതകുപ്പ മുതലായതിന്റെ തൈലങ്ങളും; വില്വാദി, താലീസപത്രാദി, പുളിങ്കുഴമ്പു, ചാതുൎജ്ജാതരസായനം മുതലായ ലേഹങ്ങളും ഔചിത്യംപോലെ സേവിക്കാവുന്നതാകുന്നു. പത്ഥ്യം അഗ്നിമാന്ദ്യത്തിലെപ്പോലെ.

# ചെങ്കണ്ണ്.

ഇതിന്നു സ്ഫടികാരിദ്രവം, പാശ്രുപതംഗുളിക ഇവ കണ്ണിലുപയോഗിക്കയും പുളിയില, പച്ചമഞ്ഞൾ ഇവയിട്ടു തിളപ്പിച്ചവെള്ളംകൊണ്ടു കണ്ണിൽ ആവിയേല്പിച്ചു സേകിപ്പിക്കുകയും ചെയ്താൽ മതി. നെല്ലിക്ക മോരിലരച്ചു തഴിയിടുന്നതും നല്ലതാണു. ത്രിഫലക്കഷായംകൊണ്ടു കണ്ണിൽ ധാരയും, മൃദുവായ വിരേചനവും അത്യാവശ്യമാണു. മുലപ്പാൽ, കരിമ്പനത്തണ്ടു വാട്ടിപ്പിഴിഞ്ഞ നീർ ഇവ സമം എടുത്തു സ്വല്പം തേനും ചേൎത്തു ധാരയിടുന്നതും കണ്ണു തെളിവാൻ വളരെ നല്ലതാണു.

# ഛൎദ്ദി.

ഇതിന്നു ഓക്കാതെ മുഖത്തുവെള്ളംതളിക്ക, ഞെട്ടിക്ക, ശിരസ്സിൽ സ്തന്യധാര, പാൽ സമം വെള്ളംചേൎത്തു കുറേശ്ശയായി കൊടുക്ക, വില്വാദികഷായം, വില്വാദിലേഹം, താലീസപത്രാദി വടകം, കൎപ്പൂരാദിപൊടി, ഗോരോചനാദി, ധാന്വന്തരം ഈ ഗുളികകൾ, ഏലത്തരിത്തൈലം, ഇലവംഗത്തൈലം, പ്രവാളഭസ്മം, മുക്താഭസ്മം, മദനകാമേശ്വരലേഹം, മലക്കഞ്ഞി, തേൻ, വെണ്ണനെയ്യ ഇവ അകത്തേക്കു കൊടുക്ക; ഇവയും വിഷൂചിക, അരോചകം ഇവയിൽ വിധിച്ച ഔഷധങ്ങളും ഹിതമാണു.

# തിമിരം.

ശരിയായ ശോധനയുണ്ടാക്കിക്കൊണ്ടിരിക്കുക; പാത്ഥ്യപാതം, ഹിമലഹരിത്തി (വലിയതു), സുനേത്രി, കാഷായാഹനം ഇവ ഗുളികകളൊ, രസക്രിയകളൊ എഴുതിക്കൊണ്ടിരിക്ക; പടോലാദി, ജീവന്ത്യാദി, ത്രൈഫലം മുതലായ ഘൃതങ്ങൾ തനിച്ചൊ ത്രിഫലാദിപൊടി ചേൎത്തോ അത്താഴം കഴിഞ്ഞു സേവിക്ക. അസനാദിപൊടി, ത്രിഫലാദി, ക്ഷീരബല ഇവയേതെങ്കിലും തലക്കുതേച്ചു ഇടക്ക ശിരോവസ്തി ചെയ്യുക. ഇവ ചെയ്തുകൊണ്ടിരുന്നാൽ ആരംഭത്തിലാണെങ്കിൽ മാറും. കുറെ വൎദ്ധിച്ചശേഷമാണെങ്കിൽ വൎദ്ധനക്ക സമാധാനമുണ്ടാകും. നേത്രരോഗവിധിയേയും നോക്കണം. മത്തങ്ങ, വാഴതിനാങ്ങ, പയർ, പാൽ മുതലായ കഫകരങ്ങളായൊ, പിത്തകരങ്ങളായൊ ഉള്ള പദാൎത്ഥങ്ങളെ ഏതായാലും വൎജ്ജിക്കണമെന്നാണ വൈദ്യന്മാരുടെ അഭിപ്രായം.

# തൃഷ്ണ.

അതിയായി വെള്ളം കുടിപ്പാനുള്ള ആഗ്രഹത്തിന്നാണ തൃഷ്ണ എന്നു പേർ. ഇതിന്നു ശാരിബാദശാൎക്കരം, ജംബീരശാൎക്കരം, ഷഡംഗപാനീയം; ദ്രാക്ഷാദി, മൃദ്വീകാദി, ശാരിബാദി ഇവ കഷായങ്ങൾ; ഉഷ്ണാധിക്യത്തിന്നും, ഉന്മാദത്തിന്നും പറഞ്ഞ ചികിത്സകൾ, ഇവ ഹിതങ്ങളാകുന്നു.

# ജലദോഷം.

കുളിക്കാതിരിക്ക, തലയിൽ രാസ്നാദിപൊടി തിരുമ്മുക, തല മൂടിക്കൊണ്ടിരിക്ക, കുരുമുളകുകഷായം കുടിക്ക, മുളകുചാറുണ്ടാക്കി കഴിക്ക, കൎപ്പൂരാദിപൊടി താലീസപത്രാദിവടകം മുതലായവ സേവിക്ക, പനിയുടെ സംശയം തോന്നിയാൽ വിഷമജ്വരാന്തകം ഗുളിക ഇഞ്ചിനീരിൽ സേവിക്ക, കുളിക്കണമെന്ന നിൎബ്ബന്ധമുണ്ടെന്നാൽ വചാദി, മരിചാദി, ഏലാദി മുതലായ എണ്ണകൾ തേക്ക, മേൽ വേദനയൊ, കഴുത്തിന്നു കടച്ചിലൊ ഉണ്ടായാൽ വിശപ്പിക്ക, വായുഗുളിക സേവിക്ക, നാസികാചൂൎണ്ണം മൂക്കിൽ വലിക്ക, ഇവകൾ ഹിതങ്ങളാണ്. അധികമുണ്ടെങ്കിൽ പീനസചികിത്സയും ചെയ്യാം.

# ജീൎണ്ണജ്വരം.

ഒമ്പതുദിവസം കഴിയുകയൊ അതിന്നുമുമ്പുതന്നെ അജീൎണ്ണലക്ഷണങ്ങൾ തീരെ വിട്ടുപോകയൊ ചെയ്തിട്ടുള്ള ജ്വരത്തിന്നാണ ജീൎണ്ണജ്വരം എന്നു പേർ. ഇതിന്നു അമൃതോത്തരംകഷായം, ഇന്ദുകാന്തംകഷായം, ഭാൎങ്ങ്യാദികഷായങ്ങൾ, കാളശാകാദികഷായം, ആരണ്യതുളസീമൂലാദികഷായം; ചുക്കുംതിപ്പല്യാദി, ജ്വരാംകുശം, ബൃഹൽജ്വരാങ്കുശം, മഹാജ്വരാംകുശം, രാമബാണം, വിഷമജ്വരാന്തകം ഇവ ഗുളികകൾ; ഇന്ദുകാന്തഘൃതം, കല്യാണകഘൃതം, മഹാഷൾപലഘൃതം, ലാക്ഷാദിതൈല

ങ്ങൾ ഇവയും മുഖ്യമാണ്. ശരിയായ വിരേചനവും, പാലു, മാംസ രസം ഇവ ദഹനംപോലെ മാത്ര കേററിയുപയോഗിച്ചു ക്ഷീണം തീക്കയും വേണം.

## ദന്തരോഗം.

ഇതിന്നു അസനാദിലാദിഎണ്ണ, ഏലാദിഎണ്ണ, അരിമേദസ്സൈത്തലം ഇവ തലയ്ക്കും; ദശനകാന്തിചൂണ്ണം, അരിമേദസ്സൈത്തലം (വലിയതു), കപ്പൂരതൈലം, കരാമ്പൂ, ജാതിക്കാ മുതലായ തൈലങ്ങൾ ഇവ പല്ലിന്മേലെ കും ഉപയോഗിച്ചാൽ ഗുണകരമാകുന്നു. തക്രധാരയും വിശേഷമാണ്. ദീർഘകാലംചെന്നതിന്നു മൂത്രാദരിതകിചൂണ്ണം, തിക്തഘൃതങ്ങൾ ഇവ അകത്തേക്കു സേവിക്കയും, പീതകചൂണ്ണം തേനിൽചാലിച്ചു കവിൾക്കൊൾകയും വേണം. എള്ളു അരച്ചു ചൂടുവെള്ളത്തിൽ കലക്കി കവിൾക്കൊള്ളുന്നതും തരക്കേടില്ല.

## നവജ്വരം.

ദേഹത്തിന്നു 99 ഡിഗ്രിയിലധികം ചൂടുണ്ടാകുമ്പോഴാണ ജ്വരം എന്നു പറയുന്നതു്. 101 ഡിഗ്രിയിലധികമായാൽ നല്ല ജ്വരമായി. 104_5 എന്നു വരുമ്പോൾ അതിശക്തിയുള്ള ജ്വരമായി കരുതണം. ജ്വരത്തിന്റെ ആമാവസ്ഥയിലാണ നവജ്വരം എന്നു പേർ. ഭക്ഷണം കഴിഞ്ഞ ഉടനെ തുടങ്ങിയതാണെങ്കിൽ ക്ഷണത്തിൽ ഛർദ്ദിപ്പിക്കയൊ, വയർ കഴുകുകയൊ ചെയ്യണം. അല്ലാത്തപക്ഷം ഏതാണ്ടു ദഹിക്കുന്നതു വരെ പട്ടിണിയിടണം. എന്നാൽ നന്നെ ക്ഷീണിപ്പിക്കരുതു്. പിന്നെ ഷഡംഗം, തോയതോയദാദി, പാചനാമൃതം, അമൃതോത്തരം, ദാരുനാഗരാദി മുതലായ കഷായങ്ങളും, മുക്കാമുക്കുടുവാദി, വിലാദി* മുതലായ ഗുളികകളും ഹിതമാണ്. അധികം ശക്തികണ്ടാൽ സന്നിപാതജ്വരത്തിങ്കൽ വിധിച്ച ഔഷധങ്ങളും കൊടുക്കണം. അകത്തേക്കു മലര്ക്കഞ്ഞിയോ, നല്ലരിക്കഞ്ഞിയോ കൊടുക്കാം. പാൽ, മാംസരസം മുതലായ ഗുരുപദാത്ഥങ്ങൾ ഒന്നും ആദ്യം കൊടുക്കരുതു്. നവജ്വരത്തിങ്കൽ സ്നാനം, അഭ്യംഗസ്നാനം, പകലുറക്കം മൈഥുനം, വ്യായാമം ഇവയെ തീരെ വർജ്ജിക്കണം. ചോറുണ്ണുന്നതും നിഷിദ്ധമാണ്. ശക്കര, തേൻ, എണ്ണ, നെയ്യ, മോർ, തയിർ ഇവ ഉപയോഗിച്ചാൽ സന്നി വരുന്നതിന്നു വളരെ എളുപ്പമുണ്ടു്. മൈഥുനം ചെയ്താൽ രോഗം സുഖസന്നിയായി പരിണമിക്കുന്നതും അതു പ്രായേണ അസാദ്ധ്യമായിത്തീരുന്നതുമാകുന്നു.

## നാഡിപ്പിഴ.

പെട്ടെന്നുണ്ടാവുന്ന തട്ടു, മുട്ടു, വീഴ്ച മുതലായതിനാൽ രക്തനാഡികൾക്കോ, തന്ത്രികൾക്കോ സ്ഥാനത്തിന്നു നീക്കം വരികയും അതേ നിലയിൽ ഉറച്ചുപോകയും ചെയ്യുന്നതിനാൽ പിൻകാലത്തുണ്ടാവുന്ന ഉപദ്രവങ്ങൾക്കാണ സാമാന്യേന നാഡിപ്പിഴ എന്നു പറയുന്നതു്. ഇതിന്നു ആവ

ത്തിച്ച തൈലങ്ങൾ, ഗന്ധതൈലം ഇവയിലേതെങ്കിലും പുരട്ടി നാഡിക ളുടേയും മററം ഗതിയറിയുന്നവരെക്കൊണ്ടു ഉഴിയിക്കുകയും അതോടുകൂടി ക്ഷീരബല അല്ലെങ്കിൽ ധാന്വന്തരം 101 ആവൎത്തിച്ചതു ഭദ്രാദി കഷായ ത്തിൽ ചേൎത്തു സേവിക്കയും വേണം. ഇതുകൂടാതെ, നയോപായം, ബ ലാജീരകാദി, ധാന്വന്തരം ഈ കഷായങ്ങൾ, ഇന്ദുകാന്തഘൃതം, താലീസ പത്രാദി, ജീവന്ത്യാദി ഈ ചൂൎണ്ണങ്ങൾ, ആശാളപ്യാദി, ധാന്വന്തരം, ഗോ രോചനാദി, വായുഗുളിക ഈ ഗുളികകൾ; കസ്തൂൎയ്യാദി, ദശമൂലരസാ യനം മുതലായ ലേഹങ്ങൾ, ഇവകൾ അകത്തേക്കും, വാതഹരങ്ങളായ തൈലങ്ങൾ പുരട്ടുക, പിഴിച്ചിൽ നവരക്കിഴി, മററതരം സ്വേദങ്ങൾ, ഉഴിച്ചിൽ ഇവ പുറത്തേക്കും ഹിതങ്ങളാണ്. ദേഹം കഴിയുന്നേടത്തോളം അനങ്ങാതിരിക്കുകയും വേണം. ഇരട്ടിക്കഷായങ്ങളും ഇതിന്നു വിശേഷം തന്നെ.

## നാസാരോഗം.

അണുതൈലംകൊണ്ടു നസ്യം, ജലദോഷത്തിലും പീനസത്തിലും പറഞ്ഞ ചികിത്സകൾ, തക്രധാര ഇവ ഹിതമാണ്. അസനവില്വാദി, മരീചാദി, വചാദി, ഏലാദി രാസ്നാദി മുതലായ എണ്ണകളും ഫലിക്കുന്ന താണ്.

## നാളീവ്രണം.

പുറത്തേക്കുള്ള ദ്വാരം വട്ടം കുറഞ്ഞതും ഉള്ളിലേക്കു അധികം ദൂര ത്തേക്കു നീണ്ടുകിടക്കുന്നതും ആയ വ്രണത്തിന്നാണ് നാളീവ്രണം എന്നു പേർ. ഇതിന്നു ശസ്ത്രക്രിയ, ക്ഷാരോപയോഗം മുതലായതിനാൽ ദ്വാരം വലുതാക്കുക, ശരിയായ ക്ഷാളനം ഇവയും; ജ്യോതിഷ്മത്യാദി, ലാംഗല ക്യാദി, വജ്റകം മുതലായ തൈലങ്ങൾ പീച്ചിക്കേററുകയും, അതിൽ വ ത്തി മുക്കി ഉള്ളിലേക്കു തിരുകിവെക്കുകയും, പൊൾട്ടീസ്സുവെക്കുകയും, സാ ധാരണ വ്രണചികിത്സയും നന്നു.

## നേത്രരോഗം.

ഏതു നേത്രരോഗത്തിന്നും കപ്പൽമുളകു, പുളി, ഉപ്പു ഇവ കുറക്കണം. സ്ത്രീസംഗം പാടില്ല. വയർ കായരുത്. നന്നെ സൂക്ഷ്മമായും, പ്രകാശ മുള്ളതായും, ഇളകിക്കൊണ്ടിരിക്കുന്നതായും ഉള്ള സാധനങ്ങളിൽ നോക്ക രുത്. ഒന്നിലും അധികംനേരം നോക്കരുത്. മണ്ണെണ്ണ കത്തിച്ച വിള ക്കിന്നടുത്തു ഇരിക്കരുത്. കാലിനെ എല്ലായ്പോഴും ശുചിയായി വെച്ചു കൊണ്ടിരിക്കണം. ചെരിപ്പൊ മററൊ ധരിക്കാതെ ഒരിക്കലും ചളിയി ലോ പുറത്തൊ ഇറങ്ങരുത്. രാത്രി കിടക്കാറാവുമ്പോൾ കാൽ നല്ലവ ണ്ണം തേച്ചുകഴുകി തുടച്ചു കിടക്കയിന്മേൽ ഇരുന്നു ത്രിഫലപൊടി പഴയ നെയ്യും തേനും ചേൎത്തു സേവിച്ചിട്ടാണ് കിടക്കേണ്ടത്. നെയ്യ് നിയ മേന കൂട്ടിഉണ്ണുകയും വേണ്ടതാണ്. ഇതിന്നുള്ള നെയ്യ് തിമിരത്തിന്നു പ

റഞ്ഞ പടോലാദി, ത്രിഫലാദി, ജീവന്ത്യാദി ഇവയിലേതെങ്കിലുമായാൽ അധികം നന്നായിരിക്കും കഴിയുന്നേടത്തോളം നെയ്യുചേൎത്തതന്നെയാണ് വ്യഞ്ജനങ്ങളും ഭക്ഷ്യങ്ങളും ഉണ്ടാക്കേണ്ടത്. മലമൂത്രാദി വേഗങ്ങളെ ഒരിക്കലും അടക്കിപ്പിടിക്കരുത്. അതിഭക്ഷണം, ഉറക്കൊഴിക്ക, പകലുറങ്ങുക, ഉറക്കെ ചിരിക്ക, മുതലായതും അരുത്. ചെങ്കണ്ണിന്നും, തിമിരത്തിന്നും, വ്രണശുക്ലത്തിന്നും ഉള്ള ചികിത്സ വേറെ പറഞ്ഞിട്ടുണ്ട്. ചോരയിറക്കം, ചുവപ്പു, നീര്, കരടിറക്കം ഇവ പ്രധാനമായ ഏതു നേത്രരോഗത്തിന്നും, കനകതാമ്രാദി, സുന്ദേത്രി, വിമല ഈ ഗുളികകൾ പ്രധാനമാണ. പുളിയില, പച്ചമഞ്ഞൾ ഇവയിട്ടു തിളപ്പിച്ച വെള്ളത്തിന്റെ ആവി ഏല്പിക്കുന്നതും കൊള്ളാം. ഉരസിയൊ, അട്ടയിട്ടൊ ചോര കളയുന്നതും അത്യാവശ്യമായിവരും. കുളി വിരോധമാണ. സാധാരണ ഏതു നേത്രരോഗത്തിന്നും അസനവില്വാദി, കയ്യന്ന്യാദി, ത്രിഫലാദി, ഭൃംഗാമലകാദി, മഞ്ജിഷ്ഠാദി ഈ എണ്ണകൾ വിശേഷമാകുന്നു. ഈ പുസ്തകത്തിൽ ഗുളികയുടെ കൂട്ടത്തിൽ വൎത്തികൾ എന്നു പറയുന്ന ഇനം മുഴുവനും രസക്രിയകളും നേത്രരോഗത്തിന്നു പ്രത്യേകം വിധിച്ചിട്ടുള്ളതാണ. അവകളെല്ലാം അതാതിന്റെ ഗുണാനുസാരേണ ഉപയോഗിക്കാവുന്നതാകുന്നു.

## പക്ഷവാതം.

ദേഹത്തിന്റെ ഏതെങ്കിലും ഒരു ഭാഗം കുഴഞ്ഞുപോകയും, ചലനശക്തി, സ്പൎശനശക്തി ഇവ കുറഞ്ഞുവരികയും ചെയ്യുന്ന വാതരോഗത്തിന്നു പക്ഷവാതം എന്നു പറയും. ഇതു രണ്ടുഭാഗത്തേയും ബാധിച്ചാൽ സൎവ്വാംഗരോഗമായി. ഇതിന്നു വലിയ തൈലപകഘൃതം, മിശ്രകസ്നേഹം, നല്ല ആവണക്കെണ്ണ ഇവയാൽ ശോധന ശരിപ്പെടുത്തിക്കൊണ്ടിരിക്ക; ധാന്വന്തരം, വലിയരാസ്നാദി, വിദാൎയ്യാദി, അഷ്ടവൎഗ്ഗം ഈ കഷായങ്ങൾ സേവിക്കുക; ക്ഷീരബല, ധാന്വന്തരം ഈ ആവൎത്തിച്ച തൈലങ്ങൾ അകത്തേക്കും, പുറത്തേക്കും നസ്യമായിട്ടും ഉപയോഗിക്കുക. ശരിയായ സ്നേഹസ്വേദം, പിഴിച്ചിൽ, നവരക്കിഴി ഇവ പിന്നേയും പിന്നേയും ചെയ്യുക. ഗോരോചനാദി ഗുളിക, സ്വൎണ്ണഭസ്മം, സ്വൎണ്ണദ്രാവകം ഇവകളും, വാതത്തിന്നു പറഞ്ഞ മറ്റ ചികിത്സകളും, തൈലങ്ങളും മുറയ്ക്കു ശീലിക്കുകയും വേണം.

## പാണ്ഡുരോഗം.

രക്തക്ഷയത്തോടുകൂടി ദേഹം വിളൎത്തുവരികയും, കൈകാൽ കുഴച്ചിൽ ഹൃദയം തുടിപ്പു, കിതപ്പു, ശോഫച്ഛായ, തലതിരിച്ചിൽ, ക്ഷീണം മുതലായ മറ്റ ലക്ഷണങ്ങളുണ്ടായിരിക്കുകയും ചെയ്യുമ്പോൾ പാണ്ഡുരോഗം എന്നു പറയും. ഇതിന്നു അവിപത്തി മുതലായതുകൊണ്ടു ക്രമമായ വിരേചനം, ലോഹാസവം, പുനൎന്നവാസവം, നാളികേരാസവം, പ്രധാനമായി കരിമ്പിരുമ്പാദികഷായങ്ങൾ, പുനൎന്നവാദികഷായം, അശ്വിലപകഷായം; നവായസം, മണ്ഡൂരവടകം, കല്യാണഘൃതം, ദശസ്വര

സഘൃതം, ധാത്ര്യാദിഘൃതം, തിക്തഘൃതങ്ങൾ; അന്നഭേദിഭസ്മം, കാന്തഭസ്മം, ലോഹഭസ്മം, സ്വൎണ്ണഭസ്മം, ലോഹദ്രാവകം, സ്വൎണ്ണദ്രാവകം, ചിഞ്ചാദിലേഹം, ദ്രാക്ഷാദിലേഹം ഇവകളെല്ലാം പ്രധാനൌഷധങ്ങളാകുന്നു. കാമില, ശോഫം ഇവയിലെ ചികിത്സയും നന്നു.

## പാൎശ്വശൂലം.

പാൎശ്വശൂലം എന്നു പറഞ്ഞാൽ വിലക്കത്തിന്റെ പേരാണു ഇതു പുപ്ഫുസത്തേയൊ, തദാവരണരൂപമായ പാൎശ്വികയേയൊ (Pleura) സംബന്ധിക്കുന്ന രോഗങ്ങളുടെ ഉപദ്രവരൂപമായിട്ടാണു അധികം ഉണ്ടാവുന്നതു. പാർശ്വത്തിലുള്ള പേശികളെ സംബന്ധിച്ചും ഉണ്ടാവാം. ഇതിന്നു അതുള്ള സ്ഥാനത്തു ക്ഷീരബല മുതലായ ആവൎത്തിച്ച തൈലങ്ങൾ പുരട്ടി വിശപ്പിക്കുകയും ഇവ അകത്തേക്കു സേവിപ്പിക്കുകയും വേണം. ഇന്ദുകാന്തം, ഭദ്രാദി, നയോപായം മുതലായ കഷായങ്ങളും, ആശാള്യാദി, ധാന്വന്തരം മുതലായ ഗുളികകളും, ഹിംഗ്വവചാദിപൊടിയും, കസ്തൂര്യാദി ലേഹവും ഇതിന്നു വളരെ വിശേഷമാണു. കാസം, ശ്വാസം, ക്ഷയം, ക്ഷതകാസം ഇവയുടെ ചികിത്സയും യുക്തംപോലെ ചെയ്യാവുന്നതാണു. ദേഹം കഴിയുന്നേടത്തോളം അനങ്ങാതിരിക്കണം.

## പിത്തവൃദ്ധി.

ത്വങ്മൂത്രനേത്രാദികളിൽ മഞ്ഞൾവൎണ്ണം, അധികം വിശപ്പു, ദാഹം, വിയൎപ്പു, ഉറക്കക്കുറവു, ക്ഷീണം, തൊണ്ടയും മോഹാലസ്യം, വായ്ക്കു കയ്പു, മനംപുരട്ടൽ, പിത്തവെള്ളം ഛർദ്ദിക്ക, തലതിരിച്ചിൽ മുതലായ ഉപദ്രവങ്ങൾ കാണുമ്പോഴാണു പിത്തം വൎദ്ധിച്ചതായി വിചാരിക്കേണ്ടതു. ഇതിന്നു മുന്തിരിങ്ങ, കടുക്ക, അവിപത്തി, മുതലായതുകൊണ്ടു വീണ്ടും വീണ്ടും വിരേചനം, നെയ്യ, പാലു ഇവ ധാരാളം കഴിക്കുക; തിക്തഘൃതം, മഹാതിക്തഘൃതം, കല്യാണകഘൃതങ്ങൾ, ശാരിബാദികഷായം, ശാരിബാരസം, ലോഹഭസ്മം, ലോഹദ്രാവകം ഇവ അകത്തേക്കും ശീലിക്കുക. പുറമെ ഭൃംഗാമലകാദി മുതലായ തൈലങ്ങൾ തലക്കു തേച്ചു നിത്യവും കുളിക്ക, ചന്ദനം മുതലായതു ലേപനംചെയ്ക, ഇവയും നന്നു. ഉഷ്ണാധിക്യം, ഉന്മാദം, പാണ്ഡുരോഗം, കാമില ഇവയിൽ പറഞ്ഞ ചികിത്സയും യുക്തംപോലെ ശീലിക്കാവുന്നതാണു. കപ്പൽമുളകു, പുളി, ഉപ്പു, ഇവ ചുരുക്കണം. ഉള്ളി, മുതിര, മുരിങ്ങ, ചേമ്പു, മത്തങ്ങ, വഴുതിനങ്ങ, കായം. കാപ്പി ഇവ വിരോധമാണു. മധുരമുള്ള ഫലങ്ങൾ, ഭക്ഷ്യങ്ങൾ, കായം, കുമ്പളങ്ങ, കയ്പൻപടവലങ്ങ, മുന്തിരിങ്ങ, ചെറുപയർ, കുവ്വപ്പൊടി, ഇളവൻ, വെള്ളരിക്ക മുതലായവ ഹിതങ്ങളാണു. അധികം പുളിയില്ലാത്ത മോരും തരക്കേടില്ല. ഭക്ഷണസാധനങ്ങൾ അധികം ചൂടായി കഴിക്കരുതു. ഷഡംഗപാനീയം, സോഡാവെള്ളം ഇവ ദാഹിക്കുമ്പോൾ കഴിക്കാം. തണുത്ത വെള്ളത്തിലെ കുളിക്കാവു. പകൽ ഉറങ്ങരുതു.

# പീനസം.

ജലദോഷം മൂത്താൽ പീനസത്തിന്റെ ഛായയാണ. ഇതിൽ പ്രായേണ നാസാമാൎഗ്ഗത്തിൽ പഴപ്പുണ്ടാകുന്നതാണ അതുകൊണ്ടു തീക്ഷ്ണനസ്യം, ക്ഷാളനം മുതലായതുകൊണ്ടു ഒന്നാമതായി മാൎഗ്ഗശുദ്ധിവരുത്തണം. പിന്നെ കാററ, മഞ്ഞ, തണുപ്പു ഇവ ബാധിക്കാത്ത മുറിയിൽ താമസിക്കണം. നല്ല ഘനമുള്ള തൊപ്പി തലയിലിടുകയും, കുപ്പായം ഇടുകയും, കഴുത്തിൽ എന്തെങ്കിലും കെട്ടിക്കൊണ്ടിരിക്കയും വേണം. പച്ചവെള്ളം തൊടുകപോലും അരുതു. കഴുത്തിന്നു മേല്പോട്ടു സ്വേദിപ്പിക്കുന്നതു നല്ലതാണ. നാസികാചൂൎണ്ണം വലിക്ക, തലക്കു രാസ്നാദിപൊടിയൊ, മുളകപൊടിയൊ തിരുമ്മുക (ഇവ മൂക്കിൽ വലിക്കുകയും ആവാം), പുകവലിക്കുക ഇവകളും പത്ഥ്യമാണ. അധികമായാൽ തലക്കു തക്രധാരയും ചെയ്യേണ്ടിവരും. ഏലാദിഎണ്ണ, വാചാദിഎണ്ണ, രാസ്നാദിഎണ്ണ മുതലായവയും ഹിതങ്ങളാണ. ജലദോഷത്തിന്നു വിധിച്ച ചികിത്സകളും, കഫശമനമായ മററ ഔഷധങ്ങളും ഔചിത്യംപോലെ പ്രയോഗിക്കാവുന്നതാകുന്നു.

# പ്രമേഹം.

മൂത്രത്തിൽ അധികദിവസം തുടൎച്ചയായി 1020 ഡിഗ്രിയിലധികം കൊഴപ്പുണ്ടായിരിക്കയും, മധുരാംശം ഉണ്ടായിരിക്കയും, രാപ്പകൽകൂടി ആറ പ്രാവശ്യത്തിലധികം അല്ലെങ്കിൽ 48 ഔൺസ്സിലധികം മൂത്രം ഒഴിക്കേണ്ടിവരികയും ചെയ്യുമ്പോഠ പ്രമേഹാരംഭം ഉണ്ടെന്നു വിചാരിക്കാം. ഇതിന്നു മൂത്രം വീഴ്ത്തിയ സ്ഥലത്തു ഉറമ്പരിക്കുന്നതും, ഊറൽ ഉണ്ടാകുന്നതും ആദ്യലക്ഷണമാണ. ഇതിന്നു ദേഹബലമുണ്ടെങ്കിൽ ആദ്യം ധാന്വന്തരഘൃതം മുതലായവകൊണ്ടു സ്നേഹിപ്പിച്ചിട്ടു ശക്തിപോലെ വമനവും വിരേചനവും ചെയ്യിക്കണം. വിരേചനം പിന്നേയും ഇടക്കിടക്കു വേണ്ടതാണ. പിന്നെ അയസ്കൃതി, ലോധ്രാസവം, കതകഖദിരാദി, ആരഗ്വധാദി, നിശാദി, മേഹാരി ഈ കഷായങ്ങഠ; മേഹസംഹാരി, ബൃഹന്മേഹാന്തകം, നിരുശ്യാദി, ശ്വേതഗുഞ്ജാദി ഈ ഗുളികഠ; അഭ്രഭസ്മം (101), വംഗഭസ്മം ഇവ യുക്തംപോലെ ശീലിക്കേണ്ടതാണ. നിശോശീരാദി, ഏലാദി ഈ എണ്ണകളും പത്ഥ്യങ്ങളാണ. നിൎമ്മന്നാക്കു കുറപ്പു കുറേശ്ശ ശീലിക്കുന്നതിൽ വലിയ ദോഷമില്ല, എങ്കിലും ഇതും വൈദ്യോപദേശത്തെ അനുസരിച്ചു ചെയ്യേണ്ടതാണ. എന്തെന്നാൽ ഇതു ശീലിച്ചാൽ വേറെ ഔഷധങ്ങഠ പിന്നെ ഫലിക്കുവാൻ പ്രയാസമാകുന്നു. ദേഹം ക്ഷീണിച്ചവക്കു യുക്തംപോലെ പിഴിച്ചിൽ കഴിക്കാവുന്നതാണ. തക്രധാരയും ആവാം. മധുരസാധനങ്ങളും, പുളി, ഉപ്പു ഇവയും കഴിയുന്നേടത്തോളം കുറക്കണം. മിക്ക സംഗതികളിലും എരിവും അപത്ഥ്യമായിട്ടാണ കാണുന്നതു. നെല്ലരി, പുതിയതു പ്രത്യേകിച്ചും, തീരെ വൎജ്ജിക്കണം. ആഹാരം എന്തായാലും പതിവിൽനിന്നു മുക്കാലംശമാക്കി കുറക്കണം. ഇതിന്നു ഗോതമ്പം, യവം, പഴകിയ ചാമ, കോറ ഇവയാണ നല്ലതു. ചിലൎക്കു മാംസം

മാത്രം ഭക്ഷിച്ചാൽ രോഗം വിട്ടുപോയേക്കും. ദാഹത്തിന്നു പൊങ്കരണ്ടി വേർ ഇട്ടു തിളപ്പിച്ച വെള്ളമൊ, ഷഡംഗപാനീയമൊ കൊള്ളാം. മൂത്രത്തേയൊ അതിൽ മധുരാംശത്തേയൊ വൎദ്ധിപ്പിക്കുന്നതായ എല്ലാ വസ്തുക്കളേയും വൎജ്ജിക്കേണ്ടതാണു. ശക്തിക്കൊത്ത വ്യായാമം ചെയ്യേണ്ടതാണു. സ്ത്രീസംഗം, പകലുറക്കം, ഭക്ഷണശേഷം വിശ്രമിക്കാതിരിക്ക, അത്യദ്ധ്വാനം ഇവയൊന്നും പാടില്ല. അതിസ്ഥൌല്യത്തിന്നു പറഞ്ഞ ചികിത്സയും ഇതിന്നു ഫലിക്കുന്നതാണു.

## പ്രമേഹപിടക.

ഇതിന്നു പ്രമേഹചികിത്സകൾ പുറമെ അകത്തേക്കു നിംബാദി, ഗുൽഗുലുതിക്തകം, ജീവന്ത്യാദി ഈ കഷായങ്ങൾ; ആരഗ്വധാദി, ന്യഗ്രോധാദി ഈ കഷായങ്ങളെക്കൊണ്ടു പുറമെ ധാര, പുഴുക്കമരുന്നുകൾ, മൎമ്മഗുളികകൾ, ശതധൌതഘൃതം, പൌൾട്ടീസ്സ, പൊട്ടിയാൽ ജാത്യാദിഘൃതം, ജാത്യാദിതൈലം, മുൻപറഞ്ഞ ധാര ഇവകളെല്ലാം ഹിതമാകുന്നു. ആരംഭത്തിലും പിന്നേയും നാല്പാമരക്കഷായം അകത്തേക്കു സേവിക്കുന്നതും പുറമെ ധാരയിടുന്നതും നല്ലതാകുന്നു.

## പ്രസവകാലം.

പ്രസവകാലം കഴിഞ്ഞാൽ ദോഷം വരാതെ ശരീരം നേരെയായി വരുന്നതിന്നു താഴെപറയുന്ന മരുന്നുകളാണു ശീലിക്കേണ്ടതു. ആദ്യം പഞ്ചകോലം, ദീപ്യകാദി ഇതിലേതെങ്കിലും കഷായമൊ ചൂൎണ്ണമൊ രാവിലെ, വൈകുന്നേരം പുളിങ്കുഴമ്പു, എട്ടൊ പതിനാറൊ ദിവസം കഴിഞ്ഞാൽ കാലത്തു ധാന്വന്തരംകഷായം ഇവയാണു. സാധാരണ ദേഹനം ധാരാളം ഉള്ളവൎക്കു ധാന്വന്തരമൊ ക്ഷീരബലയൊ ആവൎത്തിച്ചതു കഷായത്തിന്റെ സ്ഥാനത്തു തനിയെ സേവിക്കയൊ, കഷായത്തിൽ മേമ്പൊടിയായി സേവിക്കയൊ ചെയ്യാം. . ഇതു കൂടാതെ ആശാള്യാദി( മഹാധാന്വന്തരം ഈ ഗുളികകൾ, ദശമൂലം, വിദാൎയ്യാദി ഈ കഷായങ്ങൾ; വിദാൎയ്യാദിഘൃതം, ഇന്ദുകാന്തഘൃതം, ദശമൂലാരിഷ്ടം, മൃതസഞ്ജീവനി, ബലാതൈലം, ബലാദികഷായം ഇവ തരാതരംപോലെ അകത്തേക്കും, ധാന്വന്തരം, ക്ഷീരബല മുതലായ വാതഹരതൈലങ്ങൾ പുറത്തേക്കും ഹിതമാണു. അഗ്നിമാന്ദ്യത്തിന്നു പറഞ്ഞ ചികിത്സകളും നന്നു. യോനിയിൽ ഉള്ളിലും പുറത്തും ശരിയായി രണ്ടുനേരവും ക്ഷാളനം ചെയ്യുന്നതിന്നു അമാന്തം വരുത്തരുതു. ദേഹം ആദ്യകാലത്തു പ്രത്യേകിച്ചും അനങ്ങരുതു. പച്ചവെള്ളത്തിൽ കുളി നിഷിദ്ധമാണു. അഗ്നിമാന്ദ്യത്തിൽ വിരോധിക്കപ്പെട്ടിരിക്കുന്ന സാധനങ്ങൾ ഒന്നും കഴിപ്പാൻ പാടില്ല. ദേഹത്തിന്മേലും മുറിയിലും എന്നല്ല ചുററം ശുചീകരണം പ്രത്യേകം ആവശ്യമാണു.

## പ്ലീഹരോഗം.

വയററിനുള്ളിൽ ഇടത്തുഭാഗത്തുള്ള ഈ അവയവം തടിച്ചുവരുന്നതിനെയാണു ഇവിടെ പ്ലീഹരോഗം എന്നു പറയുന്നതു. മലമ്പനിയുടെ

പ്രചാരം മുതല്ല ഇതു വളരെ അധികം പേരെ ബാധിക്കുന്നതായി കാണുന്നുണ്ടു ഇതിന്നു ശരിയായ വിരേചനം, പൊള്ളിക്കൽ രോഹിതകാരിഷ്ടം, ദന്ത്യരിഷ്ടം, ചിരിവില്വാദികഷായം, വിരേചനഗുളിക, രോഹീതകഘൃതം, അക്ലലവണം, അഭയാലവണം, കല്യാണക്ഷാരം, പഞ്ചലവണഭസ്മം, ശംഖഭസ്മം, ലവണദ്രാവകം, സോരകദ്രാവകം ഇവകൾ ഹിതങ്ങളാണു. ശോഫത്തിന്നും ഗുന്മനും പറഞ്ഞ ചികിത്സകളും കൊള്ളാം.

# ഫിരംഗം.

പറങ്കിപ്പുണ്ണെന്നൊ ഉഷ്ണപ്പുണ്ണെന്നൊ പറയുന്ന ഗുഹ്യരോഗത്തിന്റെ പേരാണിതു. ഇതിന്നു രസദ്രാവകം ഒരു ഡ്രാം 16 ഔൺസു വെള്ളത്തിൽ ചേൎത്തു ക്ഷാളനം, രസകൎപ്പൂരം (Calomel) വ്രണത്തിൽ വിതറുക, കൎപ്പൂരവെള്ളം, ത്രിഫലക്കഷായം, ന്യഗ്രോധാദി കഷായം ഇവകൊണ്ടും, പുല്ലാനി, മൈലാഞ്ചി ഇവയിട്ടു തിളപ്പിച്ച വെള്ളംകൊണ്ടും, ധാരയൊ ക്ഷാളനമൊ ചെയ്കു, ശരിയായി ശുചീകരണം ഇവ പുറമേയും അകത്തേക്കു നല്ലവണ്ണം വിരേചിപ്പിച്ചതിന്നുശേഷം പ്രധാനമായി ആദ്യം ഫിരംഗഹരദ്രാവകവും, പിന്നെ പാവുകുട്ടിയ മഹാതിക്തകഷായം, മറ്റ തിക്തകഷായങ്ങൾ, ആരഗ്വാദികഷായം, പടോലാദികഷായം, തിക്തകഘൃതങ്ങൾ, രസസിന്ദൂരം, സിദ്ധമകരധ്വജം, സുവൎണ്ണവംഗം സ്വൎണ്ണഭസ്മം, രസദ്രാവകം, ശാരിബാരസം, സ്വൎണ്ണദ്രാവകം, മധുസ്നുഹിരസായനം ഇവയും, പുറമെ പഞ്ചവല്ക്കാദിതൈലം, നാല്പാമരാദിതൈലം, ലാക്ഷാദിതൈലം, ബലാശ്വഗന്ധാദി കഴമ്പു ഇവയും, തലക്കു പ്രത്യേകിച്ചു ഭൃംഗാമലകാദി, ത്രിഫലാദി ഈ എണ്ണ തേക്കുക, നെല്ലിക്കവെള്ളം പകരുക, തക്രധാര ഇവയും ഹിതങ്ങളാകുന്നു. പത്ഥ്യം ഗുൽഗുലുതിക്തകഷായംപോലെ.

# ബലക്ഷയം.

പറയത്തക്ക ദീനം ഒന്നും ഇല്ലാതിരിക്കുമ്പോൾ ദിവസംപ്രതി ക്ഷീണം വൎദ്ധിച്ചുവരുന്നതിന്നാണു ബലക്ഷയം എന്നു പേർ ഇതിന്നു ദശമൂലാരിഷ്ടം, അശ്വഗന്ധാരിഷ്ടം, മൃതസഞ്ജീവനി, ദ്രാക്ഷാരിഷ്ടം, ലോഹാസവം മുതലായ അരിഷ്ടങ്ങൾ; ഇന്ദുകാന്തം, വിദാൎയ്യാദി അമൃതപ്രാശം, അശ്വഗന്ധാദി, മാംസസൎപ്പിസ്സ് മുതലായ ഘൃതങ്ങൾ; ലോഹഭസ്മം, സ്വൎണ്ണഭസ്മം, ശാരിബാരസം, സ്വൎണ്ണദ്രാവകം, മുതലായവയും, ക്ഷയം, ശുക്ലക്ഷയം, ഇവയിൽ വിധിച്ച ഔഷധങ്ങളും, മിതമായ വ്യായാമവും ഉപയോഗമുള്ളതാണ്.

# ബാലരോഗം.

കുട്ടികൾക്കുണ്ടാവുന്ന മുട്ടൽ, ഞട്ടൽ, പനി, ഗ്രഹണി, പീഡ, ചിലന്നി, അപസ്മാരം മുതലായ രോഗങ്ങളിൽ പഞ്ചകോലകം, പാഠാദി, മൂലകാദി മുതലായ കഷായങ്ങൾ, ചെമ്പരുത്യാദി, നാല്പാമരാദി ഈ വെ

ളിച്ചൂർണ്ണകരം, അശ്വഗന്ധാരിഷ്ടം, ദശമൂലാരിഷ്ടം, സാരസ്വതാരിഷ്ടം, ഗ്രഹണീഹരദ്രാവകം, ബാലപോഷണസത്ത്, താംബൂലലേഹം ഇവയും; കൊമ്പഞ്ചാദി, പാഠാദി, നിർഗ്ഗുണ്ഡ്യാദി, ധാന്വന്തരം, വില്വാദി ഈ ഗുളികകരം; നിർഗ്ഗുണ്ഡ്യാദിഘൃതം, ആർദ്രകഘൃതം, ചാർങ്ങേര്യാദി ഘൃതം, ബ്രഹ്മീഘൃതം, സ്വാരസ്വതഘൃതം, ദേഹപോഷണയമകം, അഷ്ടചൂർണ്ണം, കിംശുകപത്രാദിതൈലം, സിദ്ധാർത്ഥകതൈലം ഇവയും രോഗഭേദംപോലെ ഉപയോഗിക്കേണ്ടതാണ്. വലിയവൎക്കുള്ള മരുന്നുകരംതന്നെ കുട്ടികരംക്കും വയസ്സുക്രമം അനുസരിച്ചു മാത്ര കുറച്ചു പ്രയോഗിക്കാവുന്നതാണു. മാത്ര കുറക്കേണ്ടുന്നക്രമം "മാത്ര" എന്നതിൻെറ ചോടെ 165-ാംഭാഗത്തു നോക്കി അറിയേണ്ടതാണു.

## ബുദ്ധിമാന്ദ്യം.

അശ്വഗന്ധാരിഷ്ടം, ദശമൂലാരിഷ്ടം, സാരസ്വതാരിഷ്ടം, ഗോരോചനാദിഗുളിക, കല്യാണഘൃതം, പഞ്ചഗവ്യഘൃതം, ബ്രഹ്മീഘൃതം, സാരസ്വതഘൃതം, സ്വർണ്ണഭസ്മം, സ്വർണ്ണദ്രാവകം, ക്ഷീരബല ആവൎത്തിച്ചതു, മാനസമിത്രവടകം ഇവകളെല്ലാം ബുദ്ധിതെളിവാൻ നല്ലതാണു. ഉന്മാദം, അപസ്മാരം ഇവയ്ക്കു പറഞ്ഞ മിക്ക ചികിത്സയും ഇതിന്നു നന്നു. അണുതൈലം, ക്ഷീരബല മുതലായവയാൽ നസ്യവും കൊള്ളാം.

## ബോധക്ഷയം.

രോഗത്താലുണ്ടായ ക്ഷീണംകൊണ്ടൊ, മററു കാരണത്താലൊ നീണ്ടുനില്ക്കുന്ന തൻേറടം ഇല്ലായ്മകളെ ബോധക്ഷയം എന്നു പറയും. ഇതിന്നു ക്ഷീണം തീൎക്കുന്നതായ ദശമൂലാരിഷ്ടം; മൃതസഞ്ജീവിനി, നയോപായം, കഷായം, ഗോരോചനാദിഗുളിക, വായുഗുളിക, കസ്തൂര്യാദിലേഹം, മുലപ്പാൽ, ആട്ടിൻപാൽ, പശുവിൻപാൽ മുതലായവ അകത്തേക്കു കൊടുക്കുകയും, വീശുക, സന്നിയെണ്ണ, മുലപ്പാൽ മുതലായവയാൽ നസ്യം ചെയ്ക, മുലപ്പാൽകൊണ്ടു തലയ്ക്കു ധാര ഇവയും മോഹാലസ്യത്തിൽ പറഞ്ഞ ചികിത്സകളും ചെയ്യാവുന്നതാണ്.

## ഭഗന്ദരം.

മലദ്വാരത്തിൻേറയോ, മൂത്രദ്വാരത്തിൻേറയോ സമീപസ്ഥലങ്ങളിൽ കുരുവുണ്ടായി വീത്തും, പൊട്ടിയും പിന്നേയും വീത്തും സ്ഥിരമായി നില്ക്കുമ്പോരം അതു ഭഗന്ദരത്തിൻെറ പുറപ്പാടാണെന്നു വിചാരിക്കണം. ഇതിന്നു ശരിയായ വിരേചനം, ഗുൽഗുലുതിക്തകഷായം, മററു തിക്തകഷായങ്ങരം, ഘൃതങ്ങരം, ഗുൽഗുലുപഞ്ചപലം പൊടി, വലിയ മധുസ്നുഹിരസായനം, ഇവ അകത്തേക്കും, ജ്യോതിഷ്മത്യാദി, ലാംഗലക്യാദി മുതലായ തൈലങ്ങരം, പോരട്ടീസ്, ക്ഷാരൌഷധങ്ങരം ഇവയും പുറത്തേക്കു ഹിതമാണ്. സാധാരണ വ്രണചികിത്സയും, നാളീവ്രണചികിത്സയും യുക്തംപോലെ പ്രയോഗിക്കേണ്ടതാണ്. ഇതിന്നു കുതിര, ബൈസിക്ക്ൾ മുതലാ

യതിൽ കയറി സവാരിചെയ്യുന്നതും, മദ്യസേവ, മൈഥുനം ഇവയും ഏററവും ദോഷകരമായിട്ടുള്ളതാകുന്നു. അജീൎണ്ണത്തിൻെറ കാരണങ്ങളെ കഴിയുന്നേടത്തോളം പരിഹരിക്കയും വേണം

## ഭംഗം.

ഉളുക്ക്, ഇടി, ചതവ് മുതലായതിൻെറ പേരാണിത്. ഇതിന്നു ആവൎത്തിച്ച ധാന്യാന്തരം, ക്ഷീരബല, ഗന്ധതൈലം മുതലായവ പുരട്ടി ഉഴിയുക, അവ അകത്തേക്കു സേവിക്കുക, അധികം കേട്ടുണ്ടെങ്കിൽ വേണ്ടുംവിധം കെട്ടുക, പ്രധാനമായി ഉഴിച്ചിൽ, അഭ്യംഗം, സേദം, പിഴിച്ചിൽ, നവരക്കിഴി ഇവയും വാതത്തിന്നു പറഞ്ഞ മിക്ക ചികിത്സകളും ഹിതമാണ്.

## ഭ്രമം.

തലചുററി വീഴാൻപോകുന്നതിന്നാണ് ഭ്രമം എന്നു പേർ. ഇതിന്നു ലോഹദ്രാവകം, ലോഹഭസ്മം, ചിഞ്ചാദിലേഹം, തിക്തകഘൃതം, നെയ്യ്, പാൽ, ഇവയും, ഉഷ്ണാധിക്യം, പിത്തവൃദ്ധി, ബലക്ഷയം ഇവക്കു പറഞ്ഞ ഔഷധങ്ങളും ഹിതമാണ്. ഭൃംഗാമലകാദി, മഞ്ജിഷ്ഠാദി ഈ എണ്ണകളും നന്നു.

## മദാത്യയം.

അധികം മദ്യപാനം ചെയ്യുനിമിത്തം തല്ക്കാലം ഉണ്ടായതൊ ദീൎഘിച്ചു നില്ക്കുന്നതൊ ആയ ബുദ്ധിഭ്രമത്തിന്നാണ് മദാത്യയം എന്നു പേർ. ഇതിന്നു ശ്രീഖണ്ഡാസവം, ദ്രാക്ഷാദികഷായം, മൃദ്വീകാദികഷായം, തിക്തഘൃതങ്ങൾ, ഇളന്നീർവെള്ളം, മുലപ്പാൽ, പാൽ, പുളിച്ചതയിർ (മോർ) ഇവ അകത്തേക്കും, ഇളന്നീർവെള്ളം മുലപ്പാൽ മുതലായതുകൊണ്ടു ശിരസ്സിൽ ധാരയും ഹിതമാണ്. കഴിച്ച മദ്യംതന്നെ മാത്രവെച്ചു പാലും അതുംകൂടി കലൎത്തിക്കൊടുക്കുന്നതും ഗുണകരമത്രെ.

## മലബന്ധം.

ശോധനയ്ക്കു ഇരിക്കുമ്പോൾ അധികം മുക്കേണ്ടിവരുന്നതും, മലം വരണ്ടിരിക്കുന്നതും മലബന്ധത്തിൻെറ ലക്ഷണമാകുന്നു. ഇതിന്നു ദന്ത്യരിഷ്ടങ്ങൾ, ഹിംഗുത്രിഗുണതൈലം, കടുകാമലകാദി, ഗന്ധൎവ്വഹസ്താദി, ചിരിവില്വാദി മുതലായ കഷായങ്ങൾ; വിരേചനാഗുളികകൾ, സുഖഭേദിഗുളിക, തൈല്വകഘൃതം, മിശ്രകസ്നേഹം, വിരേചനഘൃതം, വിന്ദുഘൃതം, അവിപത്തി, ഇന്ദുപ്പുകാണം, മൂത്രഹരീതകി, നാരാചകം, വൈശ്വാനാരം, ശാൎദ്ദൂലം ഹുതഭുഗാദി ഈ ചൂൎണ്ണങ്ങൾ, ആവണക്കെണ്ണ, നീർവാളത്തൈലം, കല്യാണഗുളം, ഗുളഹരീതകി, ത്രിവൃല്ലേഹം; ദന്തിഹരീതരി, ദശമൂലഹരീതകി, മാണിഭദ്രം ഈ ലേഹങ്ങൾ, ഇവയെല്ലാം സേവിപ്പാൻനന്നു. മിതമായി വ്യായാമംചെയ്ക, മിതമായി തേച്ചുകുളിക്ക, അധികം തണുപ്പുതട്ടാതിരിക്ക ചുടുനനെ പാലു കുടിക്ക, നെയ്യുകൂട്ടി ഉണ്ണുക, പഴങ്ങൾ ധാരാളം കഴിക്കുക ഇവകളും ഹിതമാകുന്നു. ഉദാവൎത്തചികിത്സയുംനന്നു.

## മലമ്പനി.

ഇതിന്നു ശരിയായ വിരേചനം, ജ്വരഹരദ്രാവകം, ആരണ്യതുളസീമൂലാദി, പഞ്ചതിക്തം, ശീതജ്വരാരി, ജീരകാദി, ചെറിയഭാർങ്ങ്യാദി ഈ കഷായങ്ങൾ; ചുക്കന്തിപ്പല്ല്യാദി, രാമബാണം, വിഷമജ്വരാന്തകം, ബൃഹൽജ്വരാംകുശം, ഈ ഗുളികകൾ, കൊയന, ഇവ ഫലപ്രദങ്ങളാണ്. മലംപ്രദേശത്തുനിന്നും, ദുഷ്ടജലം, ചൊന്തസ്ഥലം ഇവയുള്ള സ്ഥലത്തിൽനിന്നും ഒഴിഞ്ഞു താമസിക്കുകയും വേണം. പച്ചവെള്ളം കുടിക്കയും, അതിൽ കുളിക്കയും അരുതു. ശുചീകരണം പ്രത്യേകം ആവശ്യമാണ്. വിഷമജ്വരത്തിന്നു പറഞ്ഞ ചികിത്സയും നന്നു. കൊതുക്കൾ വഴിയാണിവ പകരുന്നതെന്നാണു ഇംഗ്ലീഷുവൈദ്യന്മാർ പറയുന്നതു.

## മസൂരി.

ഇതിന്നു ആരംഭത്തിൽ ചന്ദനപൎപ്പടകാദി, ജീവന്ത്യാദി, മുസ്താരിഷ്ടാദി ഈ കഷായങ്ങളും, ഗോരോചനാദിഗുളിക, പിന്നീടു തിക്തഘൃതങ്ങൾ, ശതധൌതഘൃതം, നാംബാദി ചൂൎണ്ണം ഇവയും ഹിതമാണ്. ഇളനീർവെള്ളം, വെള്ളച്ചോറ, പൂവൻപഴം മുതലായ തണുപ്പുള്ള സാധനങ്ങളും ദാഹനംപോലെ ആദ്യകാലത്തിൽ കൊടുത്താൽ നന്നു. ചന്ദനപൎപ്പടകാദികഷായം ആദ്യത്തിൽതന്നെ കൊടുക്കുന്നതു അത്യാവശ്യമാകുന്നു. ഇതു വേറെ പനിയായിരുന്നാലും യാതൊരു ദോഷവും ഇല്ലാത്തതാണ്. ഇതു ആരംഭത്തിൽതന്നെ സേവിക്കുവാൻ സാധിച്ചവൎക്കു മസൂരി മണികൾ തീരെ പുറപ്പെടാതിരിക്കുകയൊ, പുറപ്പെട്ടാൽതന്നെ തീരെ നിസ്സാരമായി പോവുകയൊ ചെയ്യുന്നതു പലപ്പോഴും അനുഭവപ്പെട്ടിട്ടുള്ളതാകുന്നു.

## മഹോദരം.

അഗ്നിമാന്ദ്യലക്ഷണങ്ങളോടും, മലബന്ധത്തോടുംകൂടി വയർ അസാമാന്യമായി വീൎത്തും, കൈകാൽ ശോഷിച്ചും, വയററത്തു ഞരമ്പുകൾ പിണച്ചും, കാലടി, കഷ്ടടം, മുഖം ഇവ നീരുകൊണ്ടു വീൎത്തും വരുന്നതു മഹോദരത്തിന്റെ ലക്ഷണമാണ്. ഇതിന്നു ദിവസേന വയറിളക്കുക, ലഘുവായും, ദീപനകരമായും, ശോധനയെ അനുകൂലിപ്പിക്കുന്നതായും ഉള്ള ആഹാരംമാത്രം കഴിക്കുക, ഇവ പ്രത്യേകം ചെയ്യേണം. മലബന്ധം, ഉദാവൎത്തം, ഇവയിൽ പറഞ്ഞിട്ടുള്ള വിരേചനൌഷധങ്ങളും, ശോഫത്തിന്നു വിധിക്കപ്പെട്ടിട്ടുള്ളതും ഈ രോഗത്തിന്നു ഹിതമായിട്ടുള്ളതാണ്. പ്രത്യേകിച്ചു ദന്ത്യരിഷ്ടങ്ങൾ, ദശമൂലപഞ്ചകോലംകഷായം, വിരേചനഗുളിക, യകൃദരിവടിക, യകൃൽപ്ലീഹോദരാരിവടിക, വിരേചനഘൃതം, വിന്ദുഘൃതം, നാരാചകചൂൎണ്ണങ്ങൾ, നീൎവ്വാളതൈലം ഇവകൾ ഫലപ്രദങ്ങളായിരിക്കും. പഞ്ചാമ്ലം കാടിയിലൊ, മോരിലൊ, ഗോമൂത്രത്തിലൊ ഇടിച്ചുപിഴിഞ്ഞനീർ, വെപ്പുകാടി ഇവകൊണ്ടുള്ള ധാരയും വിശേഷ

മാണ. രോഗം അധികം വൎദ്ധിച്ചുകഴിഞ്ഞാൽ വയർ കുത്തി ഉള്ളിലെ വെള്ളം ചോൎത്തുകളയേണ്ടതും, അത്യാവശ്യമാകുന്നു. ഒട്ടകത്തിൻ പാൽ ആണ ഇതിൽ ആഹാരാൎത്ഥം വിധിച്ചിട്ടുള്ളതു

# മുഖരോഗം.

വായിലുണ്ടാവുന്ന പുണ്ണിന്നും, തൊലിപോക, പാണ്ട മുതലായതിന്നും പടോലാദി, തിക്തകം, മഹാതിക്തകം മുതലായ കഷായങ്ങൾ തേൻചേൎത്തു സേവിക്കയും കവിൾക്കൊൾകയും, ഗുൾഗ്ഗുലുതിക്തകം, മററ തിക്തങ്ങൾ മുതലായ ഘൃതങ്ങൾ പുരട്ടുകയും സേവിക്കയും ചെയ്ക. എരിമപ്പാൽ, എരിമനെയ്യ, ഇവകൂട്ടി ഉണ്ണുക, മൂത്രഹരീതകിചൂൎണ്ണം, ത്രിഫല ഇവ തിക്തം മുതലായ ഘൃതത്തിൽ കുഴച്ചു അത്താഴംകഴിഞ്ഞു സേവിക്ക, കാളകചൂൎണ്ണം, പീതകചൂൎണ്ണം ഇവ വായിൽധരിക്ക, ശരിയായ ശോധന വരുത്തുക, അസനവില്വാദി, മഞ്ജിഷ്ഠാദി, ത്രിഫലാദി മുതലായ എണ്ണകൾ തലയ്ക്കുതേക്കുക, ധാര ഇവകളെല്ലാം ഹിതങ്ങളാണ്. ദന്തരോഗം വേറെ പറഞ്ഞിട്ടുണ്ട്.

# മൂത്രകൃഛ്റം.

മൂത്രം പോകുന്നതിന്ന തടസ്ഥവും, വേദനയും, കുറവും ഉണ്ടാകുമ്പോൾ മൂത്രകൃഛ്റം എന്നു പറയും. ഇതിന്നു കാരണം പ്രായേണ വൃക്കരോഗങ്ങൾ, അശ്മരി, വായുവൈഗുണ്യം മുതലായതാകുന്നു. ഇതിന്നു ക്ഷീരബല മുതലായ വാതഹരതൈലങ്ങൾ ചൂടുപിടിപ്പിച്ചു ദേഹം മുഴവന്നമോ, നാഭിക്കു കീഴ്പ്പോട്ടുമാത്രമൊ, പുരട്ടി അവഗാഹസ്വേദമോ, ധാരാസ്വേദമോ, നവരക്കിഴിയൊ ചെയ്യണം. പിഴിച്ചിലും വിശേഷമാണ്. അകത്തേക്കു ക്ഷീരബല ആവൎത്തിച്ചതു, വീരതരാദി, മുസലിഖദിരാദി, ദ്രാക്ഷാദി, ശതാവൎയ്യാദി, മത്സ്യാക്ഷ്യാദി ഈ കഷായങ്ങളും, മന്മഗുളിക, അശ്മശാല്യാദി, ധാന്വന്തരം, വായുഗുളിക, ഇവയും; ത്രികണ്ടകം, ധാത്ര്യാദി, വസ്ത്യാമയാന്തകം, ശതാവൎയ്യാദി ഈ ഘൃതങ്ങളും; ഏലത്തരി, ചന്ദനം, ജീരകം, ഇവയുടെ തൈലങ്ങളും ദ്രാവകങ്ങളും; കന്മദഭസ്മം, പ്രവാളഭസ്മം, മുക്താഭസ്മം, വംഗഭസ്മം, ശൃംഗഭസ്മം ഇവയും, ശതാവരിഗുളവും സേവിക്കുവാൻ നന്നു. നെയ്യും പാലും ദഹനംപോലെ കഴിക്കണം. ചൂടുവെള്ളത്തിന്നുപകരം പച്ചവെള്ളം നാഭിക്കു ഒഴിക്കുന്നതും, അതിൽ അവഗാഹം ചെയ്യുന്നതും ഇതിൽ ചിലപ്പോൾ ഫലിക്കാറുണ്ട്.

# മോഹാലസ്യം.

പെട്ടെന്നുണ്ടാവുന്ന ബോധക്കേടിന്നാണ മോഹാലസ്യം എന്നു പറയുന്നത്. ഇതിന്നു ക്ഷണത്തിൽ വിശാലമായും, ശുദ്ധവായുവുള്ളതും, തണുപ്പുള്ളതും, വെയിൽ, തീപ്പുക ഇവ തട്ടാത്തതും ആയ സ്ഥലത്തു വേണ്ടുംവിധം കിടത്തണം. മുഖത്തു തണുത്ത വെള്ളം തളിക്ക, ചെവിനനക്കുക, വീശുക ഇവയും, വായുഗുളിക അകത്തേക്കു കൊടുക്കുകയും പെട്ടെന്നു ചെയ്യേണ്ടുന്ന പ്രവൃത്തിയാണ്. പല്ലുകൂടിയിട്ടില്ലെങ്കിൽ ദശമൂലാരിഷ്ടം,

മൃതസഞ്ജീവിനി ഇവയോ ജീരകവെള്ളം, മുലപ്പാൽ, പാൽ, ഇളനീർ വെള്ളം ഇവയോ സൌകൎയ്യംപോലെ അകത്തേക്കുകൊടുക്കണം. ശ്വാസം ഇല്ലെങ്കിൽ കൃത്രിമമായി ശ്വാസം ഉണ്ടാക്കുവാൻ ശ്രമിക്കയാണു എല്ലാററിലും മുമ്പു ചെയ്യേണ്ടതായ കൃത്യം. ശ്വാസം ഉണ്ടെന്നു കണ്ടാൽ മററുള്ളവയാൽ ബോധം തെളിയാത്തപക്ഷം കുരുമുളകു, തിപ്പലി മുതലായ തീക്ഷ്ണവും പിന്നെക്കു ദൂഷ്യമല്ലാത്തതും ആയ സാധനങ്ങൾ മുലപ്പാലിലരച്ചു കണ്ണിലെഴുതുകയൊ, മൂക്കിൽ നസ്യം ചെയ്യുകയോ ആവാം. നസ്യത്തിന്നു കരിഞ്ജീരകവും നന്നു. നവസാരം (Ammon Carbon) നാററിക്കുന്നതു വളരെ ഫലമുള്ളതാണ്. ബോധം തെളിഞ്ഞാൽ ഉടനെ എന്തെങ്കിലും ഭക്ഷണം കൊടുക്കണം. ബോധക്ഷയത്തിൽ പറഞ്ഞ ചികിത്സകളും ചെയ്യാം.

## യകൃദ്രോഗം.

ഇതിന്നു ശരിയായ വിരേചനം, പൊള്ളിക്കൽ, അവിപത്തിപൊടി ദന്ത്യരിഷ്ടം, യകൃദരിവാടിക, യകൃൽ പ്ലീഹോദരാരിവാടിക, ലവണദ്രാവകം, സോരകദ്രാവകം ഇവയും, പ്ലീഹ, പാണ്ഡുരോഗം, പിത്തവൃദ്ധി ഇവകൾ പറഞ്ഞ ചികിത്സയും നന്നു.

## യോനിവ്രണം.

യോനിയിലുണ്ടാവുന്ന പുണ്ണിന്നു ഫിരംഗത്തിന്നു പറഞ്ഞ ചികിത്സയും, നാല്പാമരം, ന്യഗ്രോധാദി മുതലായ കഷായങ്ങൾകൊണ്ടു ക്ഷാളനവും ഹിതമാണ്. സാധാരണ വ്രണചികിത്സയും ചെയ്യാം. സ്രാവചികിത്സയും തരക്കേടില്ല.

## യോനിസ്രാവം.

യോനിയിൽനിന്നു അസ്ഥിസ്രാവത്തിന്റെ മാതിരി ഒരു വഴുത്തവെള്ളം സ്രവിക്കുന്നതിന്നാണു യോനിസ്രാവം എന്നു പേർ. ഇതിൽ രക്താംശം ഉണ്ടെങ്കിൽ രക്തപിത്തചികിത്സ ചെയ്യണം. ചലത്തിന്റെ മാതിരിയാണെങ്കിൽ അസ്ഥിസ്രാവചികിത്സ ചെയ്യണം. വിശേഷിച്ചു നാല്പാമരക്കഷായം, പടിക്കാരം (ഒരു പൈന്റിന്നു 20 മുതൽ 60 ഗ്രേൻ വരെ), പൊൻകാരം മുതലായവ ചേൎത്തുള്ള വെള്ളം ഇവകൊണ്ടു ക്ഷാളനവും, മുസലീഖദിരാദികഷായം, അശോകാരിഷ്ടം, അശോകഘൃതം, ധാത്ര്യാദിഘൃതം, വസ്ത്യാമയാന്തകഘൃതം, വാരാഹ്യാദിഘൃതങ്ങൾ, കനകഭസ്മം, ശൃംഗഭസ്മം മൎമ്മഗുളിക വലിയതു, ശതാവരീഗുളം ഇവ അകത്തേക്കു സേവിക്കുകയും, പ്രത്യേകം പിഴിച്ചിൽ കഴിക്കയും. നെയ്യും, പാലും ധാരാളം കഴിക്കയും, മൈഥുനം ചെയ്യാതിരിക്കയും, കഴിയുന്നേടത്തോളം അദ്ധ്വാനം കുറക്കയും, കപ്പൽമുളകു, പുത്തൻപുളി ഇവ തീരെ വൎജ്ജിക്കയുംവേണം. രക്തഗുന്മചികിത്സയും, രക്തപിത്തചികിത്സയും, വ്രണചികിത്സയും ഔചിത്യംപോലെ ഉപയോഗിക്കാവുന്നതാണു.

## രക്തക്ഷയം.

ഇതിന്നു അയസ്കൃതി, ലോഹാസവം, കരിമ്പിരുമ്പാദികഷായങ്ങൾ, ലോഹഭസ്മം, കാന്തഭസ്മം, ലോഹദ്രാവകം, സുവർണ്ണദ്രാവകം, ശാരിബാരസം, ചിഞ്ചാദിലേഹങ്ങൾ ഇവ അകത്തേക്കും, ലാക്ഷാദിതൈലങ്ങൾ, ബലാശ്വഗന്ധാദി ഇവ പുറത്തേക്കും, വിശേഷമാണു. പാലും നെയ്യും ദഹനംപോലെ കഴിക്കാം. കപ്പൽമുളകു വർജ്ജിക്കണം. പാണ്ഡുരോഗചികിത്സയും ബാലക്ഷയചികിത്സയും യുക്തംപോലെ പ്രയോഗിക്കാം.

## രക്തഗുന്മൻ.

സ്ത്രീകൾക്കു ഋതുകാലത്തു രക്തം ശരിയായി പോകാതിരിക്കയൊ, സമയം തെററി വരികയൊ, വേദന മുതലായ ഉപദ്രവങ്ങൾ ഋതുകാലങ്ങളിൽ ഉണ്ടായിരിക്കയൊ, പ്രായം പൂർത്തിവരുന്നതിന്നു മുമ്പൊ, ഗർഭകാലത്തൊ അല്ലാതെ തീണ്ടാരിതന്നെ ഇല്ലാതെ വരികയൊ ചെയ്യുന്നതു രക്തഗുന്മൻെറ ലക്ഷണമാണു. ഇതിന്നു എള്ളുകഷായം, കുലത്ഥാദികഷായം, സുകുമാരകഷായം, സുകുമാരഘൃതം, ഫലസർപ്പിസ്സ്, കാന്തഭസ്മം, പുളിങ്കുഴമ്പു, സുകുമാരലേഹം ഇവ ശീലിക്കുന്നതു വിശേഷമാണു. ഗുന്മചികിത്സ, പിഴിച്ചിൽ, നവരക്കിഴി ഇവയും ഫലപ്രദംതന്നെ.

## രക്തദോഷം.

ഇതിന്നു ശോണിതാമൃതംകഷായം, തിക്തകഷായങ്ങൾ, തിക്തഘൃതങ്ങൾ, ശാരിബാരസം ഇവയും രക്തക്ഷയത്തിന്നു പറഞ്ഞ ഔഷധങ്ങളും ഫലമുള്ളതാണു.

## രക്തപിത്തം.

അകാരണമായി രക്തം ഛർദ്ദിക്ക, മൂക്കിൽക്കൂടി വരിക, മൂത്രദ്വാരം, യോനി, ഗുദം മുതലായവയിൽക്കൂടിപ്പോക, ഇവയെല്ലാം രക്തപിത്തത്തിൻെറ ജാതിഭേദങ്ങളാണു. ഇതിന്നു അശോകാരിഷ്ടം ചന്ദനാദി ദ്രാക്ഷാദി വാശാകഷായം; ശതാവര്യാദികഷായം, ശാരിബാദികഷായം, മർമ്മഗുളിക വലിയതു, വൃഷഘൃതം, ധാത്ര്യാദി, തിക്തകം, ശതാവര്യാദി ഈ ഘൃതങ്ങൾ, പുഷ്യാനുഗചൂർണ്ണം, പ്രവാളഭസ്മം, രജതഭസ്മം, ആടരൂഷകദ്രാവകം, ലോഹദ്രാവകം, ശാരിബാരസം ഇവകളെല്ലാം ഹിതമാണു. പിഴിച്ചിൽ, ധാര ഇവയും അത്യാവശ്യംതന്നെ. പാൽ ധാരാളം കഴിക്കണം. നെയ്യും അപ്രകാരംതന്നെ. കപ്പൽമുളകു, പുളി ഇവ തൊട്ടുപോകരുതു. ഉപ്പും കുറയ്ക്കണം. മൈഥുനം തീരെ വർജിക്കണം. ദേഹം അനങ്ങരുത്. പട്ടിണികിടക്കയൊ, വ്യസനിക്കയൊ ചെയ്യുന്നതു തീരെ തെററാകുന്നു്. പത്ഥ്യം അസ്ഥിസ്രാവത്തിലെപ്പോലെ.

## രക്തവാതം.

വീക്കം, തരിപ്പു, ചുവപ്പു, വേദന, ചൂടു, പനി ഇവ അധികമുള്ള വാതത്തിന്നാണ് രക്തവാതം എന്നു പറയുന്നതു്. ഇതിന്നു അകത്തേക്കു

ക്ഷീരബല ആവൎത്തിച്ചതു, ബലാതൈലം, ചെറിയ രാസ്നാദികഷായം, വഷ്യാദികഷായം, ശതാവരിഛിന്നരുഹാദികഷായം ഇവയും, പുറമെ തലക്ക രാസ്നാദിപൊടി, രാസ്നാദിതൈലം, പിണ്ഡതൈലം, ബലാഗുളൂച്യാദിഎണ്ണ, മേലെക്ക ആരനാളാദിതൈലം, ധാന്വന്തരംകുഴമ്പു, ക്ഷീരബല, ധാന്വന്തരം ഈ തൈലങ്ങൾ ആവൎത്തിച്ചതു്. പിഴിച്ചിൽ, നവരക്കിഴി ഇവയും ഹിതമാണ്. സന്ദൎഭംപോലെ വാതത്തിന്നു പറഞ്ഞ എല്ലാ ചികിത്സയും ചെയ്യാം. എന്നാൽ പ്രായേണ ഉഷ്ണസ്പൎശം വിരോധമായിരിക്കും. അതുകൊണ്ടു ചുട്ടനീക മുതലായ ഉപദ്രവങ്ങൾ മാറുന്നതിന്നു ആദ്യം ഖജിതപിണ്ഡതൈലമോ, ആരനാളാദിതൈലമൊ പുരട്ടുന്നതു അധികം ആവശ്യമായിരിക്കും.

## രക്തസ്രുതി.

മുറിയിൽനിന്നു രക്തം നില്ക്കാതെവന്നാൽ അവിടെ കയ്യുകൊണ്ടു് അമൎത്തിക്കൊണ്ടിരിക്കയും, പാച്ചോററിത്തോലി ഞാഴൽപൂവു, ചപ്പങ്ങത്തൊലി ഉഴുന്നു, ഇരട്ടിമധുരം, കാവിമണ്ണു, മാറോട്ട, അഞ്ജനം, ശീലകരിച്ചമഷി, നാല്പാമരത്തൊലി അല്ലെങ്കിൽ മൊട്ട ഇവയിലേതെങ്കിലും പൊടിച്ചോ, അരച്ചോ, മുറിയിൽവെച്ച ശീലകൊണ്ടു കെട്ടുന്നതും നന്നു. ലോഹദ്രാവകത്തിൽ ശീലമുക്കിവെക്കുന്നതും, പടിക്കാരം വിതറുന്നതും നല്ലതാണ്. മുറിയിൽ പൊള്ളിക്കുന്നതും കൊള്ളാം. രക്തംവരുന്ന സിരാമുഖങ്ങളെ പിടിച്ചു മുറുക്കികെട്ടുന്നതു എററവും സിദ്ധമായ ക്രിയയാകുന്നു. രക്തപിത്തത്തിന്നു പറഞ്ഞ ഔഷധങ്ങൾ അകത്തേക്ക സേവിക്കുന്നതും, ശീതങ്ങളായ മററ മരുന്നുകൾ അരച്ചുതേക്കുന്നതും ഫലമുള്ളതുതന്നെ.

## രക്താതിസാരം.

ഗുദം കടച്ചിലോടുകൂടി രക്തം, കഫം ഇവ അധികമായും മലം കുറഞ്ഞും അല്ലാല്പമായി വയററിൽനിന്നു പോകയും, മുക്കൽ, പനി മുതലായ വേറെ ഉപദ്രവങ്ങൾ ഉണ്ടായിരിക്കയും ചെയ്യുമ്പോൾ രക്താതിസാരം എന്നു പറയും. ഇതിന്നു കുടജാരിഷ്ടം, ദ്രുസ്പൎശകാദികഷായം, അഹിഫേനാദിഗുളിക, ചാൎങ്ങേയ്യാദിഗുളിക, സേതുബന്ധംഗുളിക, കുടജവല്ക്കദ്രാവകം, പാഠാരസം, കുടജത്വഗാദിലേഹം, പുഷ്യാനുഗചൂൎണ്ണം, ഇവകളെല്ലാം ഫലമുള്ളതാണ്. ആട്ടിൻപാൽ, ചുകന്നഉള്ളി, ഇവ ഭക്ഷണത്തിന്നു മുഖ്യം. കുവ്വപ്പൊടി, സാഗോഅരി ഇവയിട്ടു പാല്കുഞ്ഞി കൊടുക്കുന്നതാണു അധികം ഗുണകരമായി കാണുന്നതു്. ഇതിന്നു ആട്ടിൻപാൽ കിട്ടാത്തപ്പോൾ പശുവിൻപാലും ആവാം. രോഗാരംഭത്തിൽ മൃദുക്കളായ അവിപത്തി മുതലായ ചൂൎണ്ണങ്ങളെക്കൊണ്ടു ഒന്നു വിരേചിപ്പിക്കുന്നതും അത്യാവശ്യമാണ്. ഗുരുദ്രവ്യങ്ങൾ യാതൊന്നും കഴിച്ചുപോകരുതു്. കപ്പൽമുളക, പുളി, ഇവ കുറയ്ക്കണം. ചുവന്ന ഉള്ളി അരിഞ്ഞു കിഴക്കെട്ടിയിട്ടു എണ്ണയിലിട്ടു മൂപ്പിച്ചു ഗുദത്തിൽ സേചിപ്പിക്കുന്നതുമൂലം കടച്ചിലിന്നും മുക്കലിന്നും ആശ്വാസത്തെ കൊടുക്കും. ചെറുനാരങ്ങനീർ, ആട്ടിൻപാൽ

ഇവ ചേൎത്തു കഴിക്കുന്നതും നല്ലതാകുന്നു. ഇംഗ്ലീഷുവൈദ്യന്മാർ പ്രധാനമായി ഡോവെർസ് പൌഡർ ഉപയോഗിച്ചുവരുന്നു.

## രക്താൎശ്ശസ്സ.

രക്തം സ്രവിക്കുന്ന മൂലക്കുരുവിന്നു രക്താൎശ്ശസ്സ എന്നു പറയും. ഇതിന്നു രക്താതിസാരത്തിൽ പറഞ്ഞ ചികിത്സയും പ്രത്യേകിച്ചു കുടജത്വഗ്ദ്രാവകം, കുടജത്വഗാദിലേഹം ഇവയും ഹിതമാണ്. കപ്പൽമുളകു, വലിയ വിരോധമാകുന്നു. അൎശ്ശസ്സുകളിലെ ചികിത്സയും യുക്തംപോലെ പ്രയോഗിക്കാവുന്നതാകുന്നു.

## വാതം.

ഏതു വാതത്തിന്നും ക്ഷീരബല മുതലായ വാതഹരതൈലങ്ങൾ അകത്തും പുറത്തും ഉപയോഗിച്ചു സ്നേഹിപ്പിക്കുകയും, പിന്നെ വേണ്ടുംവിധം സ്വേദിപ്പിക്കുകയും, ഇവ വീണ്ടും, ആവൎത്തിച്ചുചെയ്യുകയും വേണ്ടതാണു. പിന്നെ കാൎപ്പാസാസ്ഥ്യാദി, കേതക്യാദി, കൊട്ടംചുക്കാദി, ക്ഷീരബല, ഗന്ധതൈലം, ചിഞ്ചാദി, ധാന്വന്തരം, നാരായണതൈലം, പ്രഭഞ്ജനവിമൎദ്ദനം, പ്രസാരണീതൈലം, മഹാകുക്കുടമാംസതൈലം, മഹാമാഷതൈലം, മഹാരാജപ്രസാരണീതൈലം, മാഷതൈലം, വാതമൎദ്ദനം, ശുദ്ധബല, സഹചരാദി ഇവ അതാതിന്റെ തരംപോലെ അകത്തേക്കു സേവിക്ക, സ്നേഹവസ്തിചെയ്ക, നസ്യംചെയ്ക, അഭ്യംഗം, ധാര, പിചു, ശിരോവസ്തി ഇവയായി ഉപയോഗിക്ക, പിഴിച്ചിലിന്നെടുക്കുക ഇവയും, ധാന്വന്തരം, വലിയ രാസ്നാദി, ചെറിയ രാസ്നാദി, ഇന്ദുകാന്തം, വിദാൎയ്യാദി മുതലായ കഷായങ്ങളും, ഗോരോചനാദി, ആശാള്യാദി ധാന്വന്തരം ഈ ഗുളികകളും, വായുഗുളികയും, ഇന്ദുകാന്തം തൈലപാകം, ധാന്വന്തരം, സൎവ്വാമയാന്തകം മുതലായ ഘൃതങ്ങളും, സ്വൎണ്ണഭസ്മം, സ്വൎണ്ണദ്രാവകം ഇവയും ഗുണകരമാണു. പിഴിച്ചിൽ, നവരക്കിഴി, ഇവ രണ്ടും പ്രശസ്തങ്ങളാണു. ബാഹ്യായാമം, ആന്തരായാമം മുതലായ ഭയങ്കരരോഗങ്ങൾക്കു ആവൎത്തിച്ചു തൈലങ്ങളെക്കൊണ്ടു മുൻപറഞ്ഞപ്രകാരം അഭ്യംഗാദികൾ എല്ലാം ചെയ്കയും, പ്രത്യേകിച്ചു അകത്തേക്കു സേവിപ്പിക്കുകയും ചെയ്ക. ഈ തൈലങ്ങൾതന്നെ നിറച്ചിട്ടുള്ള പാത്തിയിൽ കിടത്തണം. അഥവാ രാവിലെ ധാന്വന്തരംകഷായം, വൈകുന്നേരം വലിയ രാസ്നാദികഷായം ഇവ ആവൎത്തിച്ചതൈലങ്ങൾ മേപ്പടിചേൎത്തു സേവിക്കുകയും, രണ്ടുനേരവും നസ്യംചെയ്കയും, എപ്പോഴും സൎവ്വാംഗം മേൽപറഞ്ഞ തൈലങ്ങൾ തേച്ചുകൊണ്ടിരിക്കുകയും, പിഴിച്ചിൽ, നവരക്കിഴി ഇവ മാറിമാറി രാവിലേയും, വൈകുന്നേരവുമൊ അല്ലെങ്കിൽ ദിവസം ഒരു പ്രാവശ്യം മാത്രമായൊ ചെയ്യുകയും ആകുന്നു വേണ്ടതു. രക്തവാതത്തിങ്കൻ പറഞ്ഞ ചികിത്സയും ഔചിത്യംപോലെ ചെയ്യാവുന്നതാണു. എരിവു, കയ്പു, ചവൎപ്പു ഇവയാണു പ്രായേണ വിരോധം. മധുരം, പുളി, ഉപ്പു ഇവ അധികം പത്ഥ്യമായിരിക്കും. കാററു,

തണുപ്പ്, മഞ്ഞു, മഴച്ചാറൽ ഇവയൊന്നും കൊള്ളരുതു. ഫ്ലാനൽകൊണ്ടൊ മറെറാ ദേഹം മൂടിയിരിക്കുന്നതും തലയിൽ ആച്ഛാദനം ഉണ്ടായിരിക്കുന്നതും അത്യാവശ്യമാണ. വലിയ ശക്തിയിൽ ശോധനവരുത്തരുതു. പട്ടിണി കിടക്കുന്നതും അധ്വാനിക്കുന്നതും ദോഷകരമാകുന്നു. കുളി ഒരിക്കലും പച്ച വെള്ളത്തിൽ പാടില്ല. കുറന്തോട്ടി, മുളകിന്നില, ഉമി ഇവയിട്ടു തിളപ്പിച്ചു സാമാന്യം ആറിയ അല്ലെങ്കിൽ ചെറചൂടോടുകൂടിയ വെള്ളം തലക്കും, വാതംകൊല്ലി ആവണക്കില മുതലായവയിട്ടു തിളപ്പിച്ച ചൂടുള്ള വെള്ളം മേലക്കും ഹിതമാണ. എണ്ണതേക്കാകെ കുളിക്കരുതു. തോർത്തിക്കഴിഞ്ഞാൽ രാസ്നാദിപൊടി തലയിൽ തിരുമ്മുകയും വേണം. തണുപ്പുള്ള സാധനങ്ങളെ അകത്തേക്കും വൎജ്ജിക്കേണ്ടതാണ.

# വിദ്രധി.

ദേഹത്തിലുണ്ടാവുന്ന കുരുക്കൾക്കു, പ്രമേഹപിടകക്കു പറഞ്ഞ മരുന്നുകളൊക്കെ സേവിക്കാം. പ്രത്യേകിച്ചു ജീവന്ത്യാദി ശോണിതാമൃതം, നിംബാദി ഈ കഷായങ്ങൾ, ശാരിബാരസം മാണിഭദ്രലേഹം, കല്യാണഗുളം ഇവ അകത്തേക്കും, മഞ്ജിഷ്ഠിക്കുകൾ, ശതധൌതഘൃതം, പോൾട്ടീസു, ജാത്യാദിതൈലം, ജാത്യാദിഘൃതം ഇവ പുറമെക്കും ഹിതമാണ. ശോധനയെ ക്രമപ്പെടുത്തിക്കൊണ്ടിരിക്കണം. വലിയ അമൃതാദി, ഏലാദി, രാസ്നാദി, നിശോശീരാദി, അസനൈലാദി, ബലാഗുളൂച്യാദി ഈ എണ്ണകൾ തലക്കും, മേലക്കും നന്നു.

# വിഷഭക്ഷണം.

വിഷദ്രവ്യങ്ങൾ എന്തെങ്കിലും അകത്തുചെന്നാൽ കൂടുന്നവേഗത്തിൽ ഛർദ്ദിപ്പിക്കണം. സ്റ്റൊമക്കപമ്പു (Stomach Pump) എന്ന ഗളവസ്തിയന്ത്രംകൊണ്ടു ആമാശയത്തെ കഴുകുവാൻ സാധിച്ചാൽ മിക്ക സംഗതികളിലും അധികംനന്നു. അതു കഴിഞ്ഞാൽ സൈഫണ ട്യൂബുകൊണ്ടു കഴുകിയാലും മതി. വമിപ്പിക്കുവാൻ കൊടുക്കുന്ന മരുന്നു സദ്യഃഫലമായിരിക്കേണ്ടതാണ്. താമ്രഭസ്മം, വെൾവയമ്പു, മയിൽതുത്തു ഇവ ഇതിന്നുപകരിക്കും. മയിൽതുത്താണെങ്കിൽ പത്തുഗ്രേനിൽ കുറയാതെ കൊടുക്കേണ്ടതാണ്. ചിലപ്പോൾ വിരേചിപ്പിക്കുവാനും ഔഷധം കൊടുക്കേണ്ടിവരും. വമനവിരേചനങ്ങൾ കഴിഞ്ഞാൽ ശുദ്ധിചെയ്ത ചെമ്പുപൊടി അല്ലെങ്കിൽ താമ്രഭസ്മം ചെറിയമാത്രയിൽ തേനുംചേർത്തു രണ്ടോ മൂന്നോ ദിവസം സേവിക്കണം. ഇതു ചെയ്താൽ ഹൃദയശുദ്ധി വന്നതായിതോന്നും. അതു കഴിഞ്ഞാൽ സ്വർണ്ണഭസ്മമൊ, സ്വർണ്ണദ്രാവകമൊ, ചന്ദ്രോദയം മുതലായ അഗദങ്ങളോ കുറെക്കാലം സേവിച്ചാൽ പിന്നെ അതിന്റെ ഉപദ്രവമൊന്നും അവശിഷ്ടമായി നില്ക്കുന്നതല്ല. താഴെപറയുന്ന വിഷദ്രവ്യങ്ങൾ അകത്തുപെട്ടാൽ അതാതിന്നു പറഞ്ഞിരിക്കുന്ന പ്രതിക്രിയകൾ പ്രത്യേകം ചെയ്യേണ്ടതാണ്.

## അവീൻ.

ഇതു അധികം മാത്ര അകത്തു വെട്ടുപോയാൽ ഉടനെ ഗളവസ്തിയന്ത്രം കൊണ്ടു ആമാശയം കഴുകണം. ഇതിന്നു ചൂടുവെള്ളമാണു ഉപയോഗപ്പെടുത്തേണ്ടതു്. ഇതു സാധിക്കാത്തപക്ഷം കഴിയുന്നവേഗത്തിൽ ഛർദ്ദിപ്പിക്കണം.അതു കഴിഞ്ഞാൽ ധാരാളംപൊടിയിട്ടകാപ്പിയൊ, ചായയോ വയറ നിറച്ചു കൊടുക്കാം.ആമാശയം കഴുകുന്നതു ഒരിക്കൽ മാത്രം പോരായെന്നു ചിലരുടെ അഭിപ്രായം ഉണ്ടു. പൊട്ടാസിയം പർമാംഗനേററ എന്ന മരുന്നു ഇതിന്നു പ്രത്യൌഷധമാണെന്നു മൂർ എന്ന ഡാക്കർ പറയുന്നു. ഇതു വെള്ളത്തിൽ കലക്കി കഴിച്ചാൽ മതി. ഇതിന്നു ആവണക്കെണ്ണ മുതലായതുകൊണ്ടു വിരേചിക്കുന്നതും ചിലപ്പോൾ ആവശ്യമായിവരും. ഇളന്നീർവെള്ളം അകത്തേക്കുകൊടുക്കുക, തലയ്ക്കു ധാരചെയ്യുക ഇവയും നന്നു. ഒരിക്കലും രോഗിയെ കിടക്കാൻ അനുവദിക്കാതെ ഇളക്കിക്കൊണ്ടിരിക്കണം. ദേഹം മുഴുവനും കാച്ചിയുഴിഞ്ഞു ചൂടുപിടിപ്പിക്കേണ്ടതാണ്. എല്ലാംതരം സോഡവും, നന്നു് കാപ്പി, അമോണിയ, ബ്രാൻഡി മുതലായ ഉത്തേജകപദാർത്ഥങ്ങളും ഇടയ്ക്കിടയ്ക്കു മാത്രവെച്ചു കൊടുക്കേണ്ടതാണു. ബോധക്ഷയചികിത്സയും നന്നു്.

## ഉമ്മത്തിൻകുരു.

ഇതിന്നു ഛർദ്ദിപ്പിക്കയും, താമരവളയനീർ, അത്തിവെള്ളം, ചന്ദനം, ഇവ അകത്തേക്കു സേവിപ്പിക്കുകയും, ഇളന്നീർവെള്ളം, മുലപ്പാൽ, ശീതജലം ഇവകൊണ്ടു തലയ്ക്കു ധാര ചെയ്കയും വേണം.

## കഞ്ചാവ്.

ഇതിന്നു ഉമ്മത്തിൻകുരുവിന്നു പറഞ്ഞ ചികിത്സ നന്നു. പ്രത്യേകിച്ചു ഇളന്നീർവെള്ളം, പുളിച്ചതയിർ, മത്തങ്ങയുടെ കുരുപിഴിഞ്ഞനീർ, പാൽ ഇവ മുക്കാറം അകത്തേക്കു സേവിക്കുന്നതും, ജലധാരയും നല്ലതാണു.

## കാഞ്ഞിരക്കുരു.

ഗളവസ്തി, വമനം, ഗുദത്തിൽ പുകയില കടത്തിവെക്കുക, ബ്രാൻഡി അകത്തേക്കു വലിയ മാത്രയിൽ കൊടുക്കുക ഇവ ഇതിന്നു ശമനമാണ്. പൊട്ടാസ്യം പർമാംഗനേററ ഇതിന്നും പ്രത്യൌഷധമാണത്രെ.

## പാഷാണം.

ഇതിന്നു ക്ഷണത്തിൽ ഗളവസ്തിയന്ത്രം ഉപയോഗിക്കണം. അതു സാധിക്കാത്തപക്ഷം ച്ഛർദ്ദിപ്പിക്കണം. ഇതിന്നു പത്തു ഗ്രെയിൻ മൈൽത്തുത്തു വെള്ളത്തിൽ പൊടിച്ചിട്ടു കുടിച്ചാൽ മതി. തൊണ്ടയിൽ വിരലിട്ടു ച്ഛർദ്ദി വേഗത്തിൽ കൂട്ടാൻ നോക്കുകയുംവേണം. ഇതു കഴിഞ്ഞാൽ ലോഹദ്രാവകം വലിയമാത്രയിൽ ധാരാളം വെള്ളംചേർത്തു തുടരെ തുടരെ കൊടുക്കണം. നൂറിൻതെളി, എണ്ണ ഇവ സമംചേർത്തു ഉരസിയും കൊടു

ക്കാം. കോഴിമുട്ടയുടെ വെള്ള, പാൽ ഇവ ധാരാളം കൊടുക്കേണ്ടതും ആണ. ചെറുനാരങ്ങനീർ, കദളിവാഴക്കിഴങ്ങിൻനീർ ഇവ ഇതിന്റെ പ്രത്യൌഷധങ്ങളാണ.

## മേത്തോന്നി.

ഇതിന്ന ആമാശയക്ഷാളനമൊ വമനമൊ ഉടനെ ചെയ്യണം. പിന്നെ ഉത്തേജകങ്ങളായ അമോണിയ, ബ്രാൻഡി മുതലായവ കൊടുക്കണം. അമരിവേർ ഇതിന്ന പ്രത്യൌഷധവും ആണ.

## രസം.

ഇതിന്ന ഉടനെ ഛൎദ്ദിപ്പിക്കണം. പിന്നെ കോഴിമുട്ടയുടെ വെള്ള, കൊഴുത്ത കഞ്ഞിവെള്ളം ഇവ ധാരാളം കൊടുക്കണം. വെററില കടിച്ചിറക്കുന്നതു ഇതിന്റെ പ്രത്യൌഷധമാണ. കുമ്പളങ്ങനീരിൽ പഞ്ചസാര കലക്കി സേവിക്കുന്നതും തരക്കേടില്ല. ശാരിബാരസവും ഇതിന്ന വിശേഷമത്രേ.

## വത്സനാഭി

പാൽനിൎവ്വിഷിയാണ പ്രത്യൌഷധം മേത്തോന്നിക്ക പറഞ്ഞതും ചെയ്യാവുന്നതാണ.

## വിഷമജ്വരം.

ഇടയ്ക്കു വിടുതൽ ഉള്ള പനിയൊക്കെ വിഷമജ്വരമാണ. ഒന്നരാടൻപനി, നന്നാലാമ്പനി മുതലായവയെല്ലാം ഇതിലുൾപ്പെടും. ഇതിന്ന ചെറിയ ഭാൎങ്ങ്യാദികഷായം, പഞ്ചതിക്തകഷായം, ശീതജ്വരാരികഷായം, ഇന്ദുകാന്തംകഷായം, ചുക്കുംതിപ്പല്യാദി, ജ്വരാങ്കുശം, രാമബാണം, വിഷമജ്വരാന്തകം ഈ ഗുളികകൾ, ഇന്ദുകാന്തഘൃതം, പാഷാണദ്രാവകം ഇവയെല്ലാം ഹിതമാണ. ദീപനം, ശോധന ഇവയെ ശരിപ്പെടുത്തുക, ദേഹത്തെ പോഷിപ്പിക്ക ഇവയും ഇതിന്റെ ശമനങ്ങളാണ. സ്വേദവും വളരെ നന്നു. ജീൎണ്ണജ്വരചികിത്സയും യുക്തംപോലെ ചെയ്യാവുന്നതാണ്.

## വിഷൂചിക.

ഇതിന്ന കഴിയുന്ന വേഗത്തിൽ വിഷൂചികാരി ഗുളികയും പിന്നെ വേണ്ടിവന്നാൽ വിഷൂചികാരിദ്രാവകവും അകത്തേക്ക കൊടുക്കുക. കൎപ്പൂരാദിതൈലം അംഗങ്ങളിൽ പുരട്ടി തലോടുക, ഛൎദ്ദിക്കുന്നതിൽ അന്നം ഇല്ലെന്നു കണ്ടാൽ മലർക്കഞ്ഞി, ചാമക്കഞ്ഞി അല്ലെങ്കിൽ കടുങ്കാപ്പി ഇവ കുറേശ്ശമാത്രം കഴിക്ക, ഛൎദ്ദിയും പോക്കും നിന്നാൽ മൂത്രവിസൎജ്ജനദ്രാവകം അല്ലെങ്കിൽ വായുഗുളിക ഇവ സേവിപ്പിക്ക, ഇവയാണ ചെയ്യേണ്ടത്. മദനകാമേശ്വരലേഹം, കൎപ്പൂരാരിഷ്ടം, ക്ലോറോഡൈൻ, കാംഫറൊഡൈൻ ഇവയും ഉപയോഗമുള്ളതാണ. മൂത്രം പോവാൻ താമസം കണ്ടാൽ പ്രത്യേകിച്ചും മൂത്രവിസൎജ്ജനദ്രാവകം, ബാർളിക്കഞ്ഞി,

വായുഗുളിക, മുലപ്പാൽ ശുദ്ധിചെയ്തതു ഇവ അകത്തേക്കു കൊടുക്കുകയും സേചിപ്പിക്കുകയും വേണ്ടതാകുന്നു. അതാതു മരുന്നുകളുടെ ചോടെ നോക്കിയാൽ ഉപയോഗക്രമം അറിയാം.

## വിസർപ്പം

മുസ്താരിഷ്ടാദികഷായം, തിക്തകഷായങ്ങൾ, ജീവന്ത്യാദികഷായം, തിക്തഘൃതങ്ങൾ, ഗന്ധകരസായനം ഇവയും, പുറമെ ആദിത്യപാകതൈലം, ഗന്ധകതൈലം, കിംശുകപത്രാദിതൈലം, നിംബാദിതൈലം, നാല്പാമരാദിതൈലം, തിക്തഘൃതം, ശതധൌതഘൃതം, മർമ്മഗുളിക ഇവയും ഹിതമാണു. അഗ്നിവിസർപ്പം, കുഷ്ഠം, ഇവകൾ പറഞ്ഞ ചികിത്സ മിക്കതും ഫലിക്കുകയും ചെയ്യും.

## വൃദ്ധി.

ഇതിന്നു ലശുനൈരണ്ഡാദി, ലശുനനാഗരാദി ഈ കഷായങ്ങളും, പഹ്ണാദിഘൃതം, പഹ്ണാദിതൈലം, ഹിംഗുത്രിഗുണതൈലം, ഹിംഗുത്രിഗുണലേഹം ഇവയും, വലിയ ആന്ത്രകുഠാരം ഗുളിക കുടിച്ചു വിയറിളക്കുക, കർപ്പൂരാദിതൈലം പുരട്ടി വിയർപ്പിക്ക ഇവയും പ്രത്യേകം ആവശ്യമാകുന്നു. സേചത്തിന്നു അടക്കാമണിയൻ, കഴഞ്ചി ആവണക്കു ഇവയുടെ ഇലയിട്ടു തിളപ്പിച്ചവെള്ളമാണധികം നല്ലതു. ആന്ത്രവൃദ്ധിക്കു പറഞ്ഞ ചികിത്സയും കൊള്ളാം.

## വ്രണം.

ഇതിന്നു അകത്തേക്കു എല്ലാ തിക്തകഷായങ്ങളും, ആരഗ്വധാദി, മഞ്ജിഷ്ഠാദി ഈ കഷായങ്ങളും, തിക്തഘൃതങ്ങളും, മധുസ്നുഹിരസായനം, രസസിന്ദൂരം, സിദ്ധമകരധ്വജം, ഗന്ധകരസായനം, ഗന്ധകരാജരസായനം ഇവയും, പുറത്തേക്കു സുഖംപോലെ ആരഗ്വധാദി, ന്യഗ്രോധാദി, ത്രിഫല മുതലായ കഷായംകൊണ്ടു ധാര, ക്ഷാളനം ഇവ ചെയ്യുകയും, ജാത്യാദിതൈലം, വജ്രകതൈലം, ജാത്യാദിഘൃതം ഇവയിൽ ശീലനനച്ചിടുകയും ഹിതമാണു. ക്രമമായ ശോധനയുണ്ടാകണം. ദിവസവും വ്രണം നല്ലവണ്ണം തേച്ചുകഴുകി ശുദ്ധിവരുത്തണം. കെട്ടാതെ ഒരുസമയവും തുറന്നിടുകയും അരുതു. മദ്യപാനം, പകലുറക്കം, സ്ത്രീസംഗം ഇവ അത്യന്തം നിഷിദ്ധമാണു. തലക്കുള്ള എണ്ണ വിദ്രധിയിൽ പറഞ്ഞതാണു നല്ലതു. പത്ഥ്യം ഗുൽഗുലുതിക്തകഷായംപോലെ വേണ്ടതാകുന്നു.

## വ്രണശുക്ലം.

കണ്ണിന്റെ കറുത്ത മിഴിയിന്മേൽ പഴുപ്പുണ്ടാകുമ്പോഴാണു വ്രണശുക്ലം എന്നു പറയുന്നതു. ഇതു ഭയങ്കരമായ രോഗമാണു. ഇതിന്നു വ്രണത്തിന്നു അകത്തേക്കുപറഞ്ഞ കഷായങ്ങൾ ഒക്കെ കൊടുക്കാം. പ്രത്യേ

കിച്ചു സ്വർണ്ണസിന്ദൂരം ഹിതമാണ. നേത്രത്തിന്നു പറഞ്ഞ പടോലാദി, ത്രൈഫലം മുതലായ ഘൃതങ്ങളും വിശേഷംതന്നെ. ശോധന ക്രമമായു ണ്ടാക്കണം. കണ്ണിലേക്ക കാലത്തു കനകതാമ്രാദി, വൈകുന്നേരം ദന്ത വത്തി അല്ലെങ്കിൽ ദ്രവവത്തി, സുഃനേത്രി ഈ ഗുളികകളും വിടാതെ തടാ കത്രുക്ഷിഘൃതവും ഈ ഘൃതംകൊണ്ടു തപ്പണം ചെയ്യുന്നതും വളരെ പ്ര യോജനമുള്ളതാണ. പുളിയില, മഞ്ഞൾ ഇവയിട്ടു തിളപ്പിച്ച വെള്ളം കൊണ്ടു സേചിപ്പിക്കണം. വ്രണ്യങ്ങളായ ഇരട്ടിമധുരം, ത്രിഫല മുതലായ തുകൊണ്ടു കഷായം വെച്ചു ധാരയിടുകയും, അവയിട്ടു കുറുക്കിയ ആട്ടിൻ പാലിന്റെ പുകയേല്പ്പിക്കയും, അതുകൊണ്ടു ധാരയിടുകയും ചെയ്യാം. നെ ററിക്ക ചന്ദനം, രക്തചന്ദനം മുതലായ ശീതങ്ങളായ ഔഷധങ്ങൾ മുല പ്പാലിലരച്ചിടണം. ഒരുസമയത്തും വെളിച്ചത്തു നോക്കരുതു; കുളിക്കരുതു; നേത്രരോഗത്തിൽ പറഞ്ഞ സംഗതികളേയും ആലോചിക്കേണ്ടതാണ. രക്തമോക്ഷവും, ചുവപ്പും, വേദനയും അസാമാന്യമാണെങ്കിൽ കണ്ണി ന്റെ പുറമെ ഞരമ്പുനോക്കി ചൂടുവെക്കലും ഹിതമാണ.

## ശിരസ്തോദം.

തലവേദനയ്ക്കു, അസനവില്വാദി, കദളീഫലാദി, കയ്യുന്ന്യാദി, ക്ഷീ രബല, ചന്ദനാദി, തുംഗദ്രുമാദി, ത്രിഫലാദി, നീലീഭൃംഗാദി, ബലാധാ ത്ര്യാദി, ഭൃംഗാമലകാദി, മഞ്ജിഷ്ഠാദി ഈ തൈലങ്ങൾ തലയ്ക്കുതേക്കുക; രക്തമോക്ഷം, ചൂടുവെക്ക, സേചിപ്പിക്ക, നസ്യംചെയ്ക, മുതലായവയും കറുത്തഗുളിക, മഞ്ഞഗുളിക, ഇവ നെററിക്കൊ, നെറുകയിലൊ ഉപയോ ഗിക്ക, കച്ചോരാദിപൊടി, മഞ്ജിഷ്ഠാദിപൊടി, പഞ്ചഗന്ധംപൊടി, ഇവ മേല്പറഞ്ഞ തൈലങ്ങളിൽ ചേത്തു കുഴമ്പിടുക, നാസികാചൂണ്ണം, അണുതൈലം ഇവ മൂക്കിൽ വലിക്ക, ഇവയും ഈ രോഗത്തിന്നു വിശേ ഷമാണ്. കഠിനരോഗങ്ങളിൽ തലക്ക ധാരയും, ബീരബല ആവത്തി ച്ചതുകൊണ്ടു നസ്യം, പിച്ചു, ശിരോവസ്തി ഇവയും ചെയ്യേണ്ടതാണ്. പിത്തംകൊണ്ടുള്ളതിൽ ചിഞ്ചാദിലേഹം മുതലായതു അകത്തേക്ക സേവി ക്കണം. കണ്ണിൽ ദീനംകൊണ്ടുള്ളതാണെങ്കിൽ അതിന്നു പ്രതിവിധി ചെയ്യണം. ഗർഭപാത്രസംബന്ധമാണെങ്കിൽ അതിനെയും ശരിപ്പെടു ത്തേണ്ടതാണ്.

## ശുക്ലക്ഷയം.

ഇതിന്നു ദശമൂലാരിഷ്ടം, മൃതസഞ്ജീവിനി, അമൃതപ്രാശഘൃതം, അ ശ്വഗന്ധാദിഘൃതം, കൂശ്മാണ്ഡകഘൃതം, ശതാവര്യാദിഘൃതം, അഭ്രഭസ്മം, മുക്താഭസ്മം, ശാരിബാരസം, സ്വർണ്ണഭസ്മം, അഗസ്ത്യരസായനം, അശ്വ ഗന്ധാദിലേഹം, ചാതുർജ്ജാതരസായനം, മദനകാമേശ്വരലേഹം, ഇവ യും, വെണ്ണനെയ്യ, നെയ്യ, പാൽ, തയിർ, പൂവ്വൻപഴം ഇവയും, സുഖ വത്തിയും ഹിതമാകുന്നു. ക്ഷയത്തിന്നു പറഞ്ഞ മിക്ക ഔഷധങ്ങളും കൊള്ളാം.

## ശുക്ലസ്രാവം.

പുരുഷന്മാൎക്ക അസ്ഥിസ്രാവം ഉണ്ടായി മാറാതെ അല്പാല്പമായി ഇടക്കിടക്ക മൂത്രം വീഴുമ്പോളോ മറ്റൊ ഒരു വഴുത്ത സാധനം സ്രവിക്കുമ്പോഴാണ ശുക്ലസ്രാവം എന്നു പറയുന്നത്. ഇതിന്നു അസ്ഥിസ്രാവത്തിന്നു പറഞ്ഞ ചികിത്സയെല്ലാം നന്നു. പ്രത്യേകിച്ചു ആമ്രസാരരസായനം, ചന്ദനാസവം, വാൽമുളകുതൈലം, ചന്ദനതൈലം, വസ്ത്യാമയാന്തകഘൃതം, ശാന്മലീഘൃതം, വംഗഭസ്മം ഇവയും ഹിതമാകുന്നു. മൂത്രം വണ്ണംകുറഞ്ഞു പോകുന്നതായിക്കണ്ടാൽ ശലാകകളെക്കൊണ്ടു മൂത്രമാൎഗ്ഗദ്വാരത്തിന്റെ വലിപ്പം ശരിപ്പെടുത്തുകയും വേണം.

## ശൂല.

കഠിനമായ വയററിൽവേദനക്കാണ ശൂല എന്നു പേർ. ഇതിന്നു ഗുന്മനും, ഉദാവൎത്തത്തിന്നും പറഞ്ഞ ചികിത്സയെല്ലാം ചെയ്യാം. വിശേഷിച്ചു ആന്ത്രകഠാരം, പൊങ്കാരാദി, ശൂലകഠാരം ഈ ഗുളികകളും; സുകുമാരം, ഇന്ദുകാന്തം, ശൂലാരി ഈ ഘൃതങ്ങളും, കല്യാണക്ഷാരം, കാന്തഭസ്മം, ലോഹഭസ്മം, മഹാവൃക്ഷലവണം, സ്വയമഗ്നി ഇവയും; അഹിഫേനദ്രാവകം, അജമോജദ്രാവകം, വിജയാദ്രാവകം, ലവണദ്രാവകം ഇവയും; അഷ്ടചൂൎണ്ണം, ഹിംഗ്വാദി, വൈശ്വാനരം ഈ പൊടികളും, മദനകാമേശ്വരലേഹവും ഹിതമാണ. സ്വേദിപ്പിക്കുന്നതും ആശ്വാസകരംതന്നെ. നവരക്കിഴി, സ്നേഹപാനം, സ്നേഹവസ്തി, ഇവ ഇതിൽ ഒഴിച്ചുകൂടാത്തതാകുന്നു. അഗ്നിമാന്ദ്യത്തിന്നു പറഞ്ഞ ചികിത്സകളും ഇതിന്നു നല്ലതുതന്നെ.

## ശോഫം.

ഇതിന്നു ശോഫഹരദ്രവം, പുനൎന്നവാസവം, ദന്ത്യരിഷ്ടം, പുനൎന്നവാദി, അശ്വിലം ഈ കഷായങ്ങൾ, വിരേചനഗുളികകൾ, വിദുഘൃതം, വിരേചനഘൃതം, ആവിൽതോലാദി, പനവിരലാദി, പഞ്ചാമ്ലം ഈ തൈലങ്ങൾ, ഗോമൂത്രഹരീതകി, ദന്തിഹരീതകി ഇവകളെല്ലാം നന്നു. മോർ, തയിർവെള്ളം ഇവ സാധാരണ പത്ഥ്യമാണ. പാലും മിക്ക അവസരത്തിലും വിരോധമില്ല. നീർച്ചുള്ളിയൊ പഞ്ചാമ്ലമൊ ഇട്ടു തിളപ്പിച്ച വെള്ളമാണ കുളിക്കുവാനും കുടിക്കുവാനും നല്ലതു. തവിഴാമ അകത്തേക്കും പുറത്തേക്കും ഒരുപോലെ ഹിതമാകുന്നു. പാണ്ഡുരോഗം, മഹോദരം ഇവക്ക പറഞ്ഞ ചികിത്സയും കൊള്ളാം. ഭക്ഷണത്തിൽ പത്ഥ്യം പ്രത്യേകം ആവശ്യമാണ. ഒന്നാമതു ഗുരുദ്രവ്യങ്ങളെ ഉപേക്ഷിക്കണം. മാംസവൎഗ്ഗം മിക്കതും അപത്ഥ്യമാണ. തമിഴാമയൊഴിച്ചുള്ള ഇലക്കറികളും, എള്ളുചേരുന്ന പലഹാരങ്ങളും, അരച്ചുണ്ടാക്കുന്ന കട്ടിയായ ഭക്ഷണദ്രവ്യങ്ങളും, തയിർ, ഉപ്പു, മദ്യം, കൊഴുത്ത സാധനങ്ങൾ, പുളിസാധനങ്ങൾ മുതലായവയും, പ്രത്യേകിച്ചു കപ്പൽമുളകും ഉപേക്ഷിക്കണം. ചക്ക, ചേമ്പു, കിഴങ്ങുകൾ, അവിൽ, ഊമൻ, മലർ, ശക്കര ഇവയൊന്നും ഹിതമല്ല.

ദീപനം, ശോധന ഇവയെ തടസ്ഥപ്പെടുത്തുന്നതും, മൂത്രത്തെ കുറക്കുന്നതും ആയ എല്ലാ സാധനങ്ങളേയും, പ്രവൃത്തിയേയും ഉപേക്ഷിക്കതന്നെ വേണ്ടതാണ.

# ശ്ലീപദം.

ഇതിന്നു നിത്യവിരേചനം, നൊച്ചിങ്ങണാദിതൈലം അകത്തേക്കു സേവിക്ക, ഏലാദിഎണ്ണ, വചാദിഎണ്ണ, രാസ്നാദിഎണ്ണ, രാസ്നാദിപൊടി ഇവ തലക്കുപയോഗിക്ക, പനിക്കുമ്പോഠ ബൃഹൽജ്വരാങ്കുശം, വിഷമജ്വരാന്തകം ഈ ഗുളികകഠ ചേൎത്തു ശീതജ്വരാരി കഷായം സേവിക്ക, ഇവ യെല്ലാം ഹിതമാണ്. പഞ്ചാമ്ലതൈലം പുരട്ടുക, പഞ്ചാമ്ലം മോരിലിടിച്ചുപിഴിഞ്ഞു തിളപ്പിച്ചു ധാര ഇവയും നന്നു. ഉപ്പുവെള്ളമുള്ളതൊ മലിനമായൊ ഇരിക്കുന്ന കായൽപ്രദേശത്തു താമസിക്കരുത്. സമുദ്രവക്കത്തും നല്ലതല്ല. പച്ചവെള്ളം അകത്തേക്കും, പുറത്തേക്കും ഒരുവിധത്തിലും ഉപയോഗിക്കയും അരുതു.

# ശ്വാസം.

ഏക്കത്തിന്നാണു ശ്വാസം എന്നു പേർ. ഇതിന്നു തല്ക്കാലം കസ്തൂൎയ്യാദിലേഹം, വായുഗുളിക ഇവ പലവട്ടമായി അകത്തേക്കു കൊടുക്കുക, ഒന്നോ രണ്ടോ മാത്ര ശ്വാസാരിദ്രാവകം സേവിപ്പിക്ക, ഇവയെല്ലാം മതിയാകുന്നതാണു. സ്ഥിരശമനത്തിന്നു ദശമൂലം, ദശമൂലകട്ഫലത്രയം, ഭദ്രാദി, നയോപായം, ബലാജീരകാദി ഈ കഷായങ്ങളിൽ ക്ഷീരബലആവൎത്തിച്ചതുചേൎത്തു സേവിക്കുകൂടി ചെയ്യണം. ഇതുകൂടാതെ, കനകാരിഷ്ടം, ജീരകാദ്യരിഷ്ടം, പ്രത്യേകിച്ചു വാശാരിഷ്ടം, മൃഗമദാസവം, ആശാളൃാദി, ധാന്വന്തരം ഈ ഗുളികകഠ, പ്രധാനമായി വായുഗുളിക, വിദാൎയ്യാദിഘൃതം, ജീവന്ത്യാദിപൊടി, ദേഹപോഷണയമകം, ജീരകതൈലം, ലോഹഭസ്മം, പ്രവാളഭസ്മം, ജീരകദ്രാവകം, ച്യവനപ്രാശം ഇവയും നന്നു.

കാസചികിത്സയും, ക്ഷയത്തിന്നുപറഞ്ഞ മിക്ക ചികിത്സയുംപാറും. പിഴിച്ചിലും, നവരക്കിഴിയും മററു സ്നേഹസ്വേദങ്ങളും നന്നു. അധികം അദ്ധ്വാനിക്കരുത്. സ്ത്രീസംഗം പാടില്ല. പുളിരസങ്ങഠ വൎജിക്കണം. മഞ്ഞു, മഴച്ചാറൽ മുതലായതു തട്ടാതിരിപ്പാൻ പ്രത്യേകം ശ്രദ്ധവെക്കയും വേണം.

# ശ്വിത്രം.

ഇതിന്നു ഖദിരാരിഷ്ടം, ഗോമൂത്രാരിഷ്ടം, അവൽഗുജബീജാദിചൂൎണ്ണം ഇവ പ്രധാനമാണു. കുഷ്ഠത്തിന്നു പറഞ്ഞ മഹാതിക്തകം മുതലായ ഔഷധങ്ങഠ എല്ലാം സേവിപ്പിക്കാം. പുലിത്തോൽ, ആനത്തോൽ ഇവ ചുട്ടഭസ്മം ഉങ്ങെണ്ണയിലൊ വേപ്പെണ്ണയിലൊ ചാലിച്ചു പുരട്ടുന്നതും നല്ലതുതന്നെ.

## സന്നിപാതജ്വരം.

വിടാതെ പനിക്കയും ചൂട 104 — 5 ഡിഗ്രി ഉണ്ടായിരിക്കയും, പനിയുടെ അവസ്ഥയിലധികമായ ക്ഷീണവും, മുഖത്തിന്ന സ്നിഗ്ദ്ധത മുതലായ മററ ലക്ഷണങ്ങളുംകൂടി കാണുമ്പോൾ അതിന്ന സന്നിപാതജ്വരം എന്ന പറയും. ഛിന്നോത്ഭവാദി കഷായം, വാശാദികഷായം, ദാരുനാഗരാദി, വലിയഭാർങ്ങ്യാദി ഈ കഷായങ്ങൾ, ഗോരോചനാദി, സുവൎണ്ണമുക്താദി, ബൃഹൽജ്വരാങ്കുശം മുതലായ ഗുളികകൾ, രാസ്നാദിപൊടി, സന്നിയെണ്ണ, സ്വൎണ്ണഭസ്മം, മുലപ്പാൽധാര, മുലപ്പാൽ ശുദ്ധിചെയ്തു അകത്തേക്ക കൊടുക്ക ഇവയെല്ലാം ഹിതമാകുന്നു. ജ്വരചികിത്സയും ആലോചിച്ചു ചെയ്യാവുന്നതാണ. ദേഹത്തിന്റെ ശക്തി ക്ഷയിക്കാതിരിപ്പാൻ വേണ്ടി ലഘുവായും, ദീപനകരമായും ഉള്ള ആഹാരം വിടാതെ കൊടുത്തുകൊണ്ടിരിക്കണം. ഉദരത്തിന്ന തകരാറ ഒന്നും ഇല്ലാത്തപക്ഷം ഇതിൽ പശുവിൻപാലും കോഴിക്കഞ്ഞിന്റെ നേരിയ സൂപ്പും കൊടുക്കുന്നതിന്ന വിരോധമില്ല. പക്ഷെ, അഗ്നി നോക്കാതെ പ്രയോഗിച്ചാൽ ഇതു വലിയ ദോഷകരമായിത്തീരുകയും ചെയ്യും. മുലപ്പാൽ ശുദ്ധിചെയ്തു അതിൽ സ്വല്പം ഇഞ്ചിനീരും ചേൎത്തു കൊടുക്കുന്നതു നിർദ്ദോഷവും പ്രത്യേകം ഫലപ്രദവും ആകുന്നു. ഇതിൽ സുവൎണ്ണമുക്താദിയൊ, ഗോരോചനാദിയൊ ഗുളിക ചേർക്കുകയും വേണം. നല്ലരിയിട്ട കഞ്ഞിയും, മലർക്കഞ്ഞിയും ഔചിത്യംപോലെ കൊടുക്കാവുന്നതാണ. ദീനത്തെ എല്ലായ്പോഴും മനസ്സിരുത്തിക്കൊണ്ടിരിക്കയും, ദേഹത്തെയും മററ സാധനങ്ങളെയും വേണ്ടുംവിധം വൃത്തിയാക്കിവെക്കുകയും വേണം.

## സന്നിവാതം.

ബുദ്ധിക്കുതകരാറൊ, നാവിന്ന പേരായ്മയൊ ഉള്ള വാതരോഗങ്ങൾക്ക സന്നിവാതം എന്ന ഒരു വിശേഷപ്പേർ പറയും ഇതിന്ന ഗോരോചനാദി, ധാന്വന്തരം, ആശാള്യാദി ഈ ഗുളികകൾ ജീരകവെള്ളത്തിൽ അകത്തേക്ക സേവിക്കുകയും, ക്ഷീരബല, ധാന്വന്തരം ഇവ ആവൎത്തിച്ചതുകൊണ്ട നസ്യം ചെയ്കയും, ആവൎത്തിച്ച തൈലങ്ങൾ ഏതെങ്കിലും അകത്തും, പുറത്തും ഉപയോഗിക്കുകയും ചെയ്താൽ മതി. പക്ഷവാതത്തിന്ന പറഞ്ഞ ചികിത്സയും നന്നു.

## സദ്യോവ്രണം.

തല്ക്കാലകാരണങ്ങളാൽ ഉണ്ടാവുന്ന മുറികൾക്കാണ് സദ്യോവ്രണം എന്നുപേർ. ഇതിൽ മുറി നല്ലവണ്ണം തേച്ചുകഴുകി തോൎത്തി തുന്നേണ്ടതു തുന്നി ശരിപ്പെട്ടാൽ പഴയനെയ്യ, തേൻ ഇവ പുരട്ടി കെട്ടി ശരിയായി അനങ്ങാതെയിരിക്കണം. തേച്ചുകഴുകുവാൻ ത്രിഫലമുതലായ വ്രണത്തിന്ന വിധിച്ചിട്ടുള്ള മരുന്നുകളിട്ട തിളപ്പിച്ച വെള്ളമാണ് വേണ്ടതു്. കെട്ടുന്നതിന്നുമുമ്പ കല്ലൊ, മണ്ണൊ മററ നാനാവിധങ്ങളൊ മുറിയിൽ പെട്ടിട്ട

ണ്ടോ എന്നു പ്രത്യേകം പരിശോധിച്ചു എടുത്തുകളയണം. സാമ്പ്രാണി, ചെഞ്ചില്യം ഇവയേതെങ്കിലും വ്രണത്തിൽ പുകയ്ക്കയും വേണ്ടതാണ്. പഴയനെയ്യും, തേനും കിട്ടാത്തപക്ഷം കൊടിത്തൂവ്വ, പുണ്ഡരീകം, കരക അല്ലെങ്കിൽ തൊട്ടാവാടി മുതലായ പച്ചമരുന്നുകളിലേതെങ്കിലും പച്ചവെള്ളം ചേർക്കാതെ അരച്ചു പുരട്ടണം. ഇംഗ്ലീഷുവൈദ്യന്മാർ കാർബോളിക്ക, മർക്കുറി, ബോറിക്ക മുതലായ ലോഷ്യൻകൊണ്ടു കഴുകുകയും, തല്ക്കാലം ടിഞ്ചർഅയോഡിൻ പുരട്ടുക, പ്ലാസ്റ്റർവെക്കുക മുതലായവയും ചെയ്യുവരുന്നു. മൂന്നാംദിവസമൊ, പിറേറദിവസമൊ സൌകൎയ്യംപോലെ അഴിച്ചു തേച്ചുകഴുകി വീണ്ടും മുമ്പത്തെപ്പോലെ കെട്ടുകയും, പിന്നെ സാധാരണ വ്രണചികിത്സ ചെയ്യുകയും വേണം.

## സൎപ്പവിഷം.

പാമ്പുകടിച്ചാൽ തൽക്ഷണം പാമ്പിനെ പിടിച്ചു അങ്ങോട്ടും കടിക്കണം എന്നാണ് ശാസ്ത്രം. മുറിപ്പെടാതെ കടിച്ചിട്ടു പ്രയോജനമില്ല. വളരെ ധൃതിയിൽ, കടിച്ച അംഗത്തിൻെറ മേൽഭാഗത്തായി ദയക്കൂടാതെ ചരടുകൊണ്ടു മുറുക്കിക്കെട്ടേണ്ടതാണ്. പിന്നെ കെട്ടിൻേറയും മുറിയുടേയും കൂടിയ ഇടയിൽനിന്നു കൊത്തി ധാരാളം രക്തം കളയണം. മണ്ണാങ്കട്ട കടിച്ചുചവച്ചു ആ തുപ്പലൊ, ചെവിയിലെ കാട്ടമൊ, മുറിവായിൽ പുരട്ടുന്നതും ഒരേക്ഷണത്തിൽതന്നെ കഴിയേണ്ടതാണ്. മുറിവായിൽ മൂത്രം വീഴ്ത്തുന്നതും ഫലമുള്ളതാണത്രെ. ചെറിയ അംഗങ്ങൾ വല്ലതും ആണെങ്കിൽ അതു മുറിച്ചുകളയുന്നതും അല്ലെങ്കിൽ ആഴത്തിൽ പൊള്ളിക്കുന്നതും വളരെ നല്ലതാണ. ഇവയിൽ ഏതു ചെയ്യുന്നതും അരമിനുട്ടിന്നുള്ളിൽ കഴിയണം. അധികം താമസിച്ചാൽ പ്രയോജനം സംശയമായിരിക്കും. തല്ക്കാലകൃത്യങ്ങൾ കഴിഞ്ഞാൽ ചന്ദ്രോദയം, വില്വാദി ഈ ഗുളികകളിലേതെങ്കിലും രണ്ടോ, മൂന്നൊ എടുത്തു നെയ്യിൽ കുഴച്ചു സേവിക്കണം. നെയ്യു നല്ല പശുവിൻേറതായിരിക്കണം. ഒന്നും സൌകൎയ്യപ്പെടാത്തപക്ഷം കദളിവാഴയുടേയൊ, വണ്ണൻവാഴയുടേയൊ പോള ഇടിച്ചുപിഴിഞ്ഞ നീർ ധാരാളം അകത്തേക്കു സേവിക്കേണ്ടതാകുന്നു. പൊട്ടാസ്യം പാർമാംഗനെററ് എന്ന മരുന്നു മുറിവായിലും, സമീപത്തിലും കുത്തിയേല്പിക്കുന്നതു വളരെ ഫലമുള്ളതാണെന്നു പല ഇംഗ്ലീഷു വൈദ്യന്മാരും പറയുന്നുണ്ടു.

വിഷം തീണ്ടിയാൻ നെയ്യല്ലാത്ത മിഴുക്കുസാധനങ്ങൾ ഒന്നും തൊടരുതു. ഉറങ്ങരുതു. വിഷവൈദ്യൻ വരുന്നതിന്നു മുമ്പു ഭക്ഷണം ഒന്നും കഴിക്കയുമരുതു. നല്ലവെള്ളം കുടിക്കുന്നതിന്നു ഒരു വിരോധവും ഇല്ല.

## സൂൎയ്യാവൎത്തം.

ക്ഷീരബലാതൈലം ആവൎത്തിച്ചതു തലയ്ക്കു തേക്കുക, അതുകൊണ്ടു നസ്യം, അതു നെററിയിൽ പുരട്ടി സേ്വദിപ്പിക്ക, ഇവ ഇതിന്നു കൈകണ്ടു

താണു. ധാന്വന്തരം ആവൎത്തിച്ചതുകൊണ്ടും ഇവ പ്രവൎത്തിക്കാവുന്നതാണു. അണുതൈലവും വിശേഷംതന്നെ. രാത്രി ക്ഷീരബല ആവൎത്തിച്ചതു തേച്ചു കിടക്കുന്നതും, ഉഴുന്നിൻപരപ്പിട്ടു കുറുക്കിയ ചൂടുള്ളപാൽ കുടിക്കുന്നതും, രാവിലെ നേരത്തെ തന്നെ ഭക്ഷണം കഴിക്കുന്നതും ഇതിന്നു നല്ലതാകുന്നു. രക്തമോക്ഷം, ധൂമപാനം ഇവയും ചിലപ്പോൾ ചെയ്യേണ്ടിവരും. വിരേചിപ്പിക്കുന്നതും കൊള്ളാം. ശിരസ്തോദത്തിൽ പറഞ്ഞ ഔഷധങ്ങളും പ്രയോഗിക്കാവുന്നതാണു.

## സ്വരസാദം.

ഒച്ചയടപ്പിന്നു ഏലത്വഗാദി, കർപ്പൂരാദി, താലീസപത്രാദി, ഈ പൊടികളും, താലീസപത്രാദി, കൂശ്മാണ്ഡരസായനം മുതലായ ലേഹങ്ങളും വിശേഷമാകുന്നു. ക്ഷീണിച്ചവൎക്കു പശുവിൻപാൽ ഇരട്ടിമധുരം ഇട്ടു കുറുക്കി കഴിയുന്നതും, ദേഹത്തെ പുഷ്ടിപ്പെടുത്തുന്നതും, നെയ്യു കൂട്ടുന്നതും, മൈഥുനം ചെയ്യാതിരിക്കുന്നതും ഫലപ്രദമായിരിക്കും. കാസം, ശ്വാസം ഇവകളുടെ ചികിത്സയും നന്നു.



## ഹിധ്മ.

ഇതു ഏക്കിട്ടിന്റെ പേരാണു. ഇതിന്നു ശ്വാസാരിദ്രാവകം ഒഴിച്ചു ശ്വാസത്തിന്നു പറഞ്ഞ ചികിത്സകളൊക്കെ പറ്റും. പ്രത്യേകിച്ചു ക്ഷീരബല ആവൎത്തിച്ചതും, കസ്തൂൎയ്യാദി ഗുളിക, കസ്തൂൎയ്യാദി ലേഹം, ആട്ടിൻപാൽ കഷായക്കഞ്ഞി ഇവയും, പെട്ടെന്നു ഞെട്ടിക്ക, മുഖത്തു വെള്ളം തളിക്ക മുതലായതും ഇതിന്റെ ശമനമാണു. മാറത്തും, കണ്ഠത്തിലും സ്വേദവും അത്യാവശ്യമാണു. സ്നിഗ്ധമായും, ഹൃദ്യമായും, ദ്രവമായും ഉള്ള ആഹാരമാണു ഹിതമായിട്ടുള്ളതു. ശരീരം ലേശംപോലും അനങ്ങരുതു. രൂക്ഷമായും, തീക്ഷ്ണമായും, കടുരസത്തോടുകൂടിയുമിരിക്കുന്ന ഭക്ഷണസാധനങ്ങളെയെല്ലാം ഉപേക്ഷിക്കണം.

## ഹൃദ്രോഗം.

ഇതിന്നു ദശമൂലാരിഷ്ടം, ജീരകാരിഷ്ടം, ഇരട്ടിക്കഷായങ്ങൾ, ഭദ്രാദികഷായം, അമൃതപ്രാശഘൃതം, കൂശ്മാണ്ഡരസായനം, ദശമൂലരസായനം, ആവൎത്തിച്ച ക്ഷീരബല, ബലാതൈലം മുതലായ വാതഹരതൈലങ്ങൾ, അകത്തും പുറത്തും ഉരോവസ്തിയായും പ്രയോഗിക്കുക, താലീസപത്രാദിവടകം, സുകുമാരഘൃതം, അഗസ്ത്യരസായനം, വസിഷ്ഠരസായനം, സ്നേഹം, സ്വേദം, വിരേചനം, പിഴിച്ചിൽ, നവരക്കിഴി ഇവയെല്ലാം ഔചിത്യംപോലെ ഹിതമാണു. ഇതിൽ ഇംഗ്ലീഷു വൈദ്യന്മാർ പറയുന്ന Heart disease മാത്രമല്ല ഉൾപ്പെടുന്നതു്. പുപ്ഫുസം, പാർശ്വിക മുതലായ ഉരോഗുഹയിലന്തൎഭവിച്ചിരിക്കുന്ന അംഗങ്ങളെ സംബന്ധിച്ച മിക്ക പഴയ രോഗങ്ങളും ഇതിൽതന്നെ ഒതുക്കീട്ടുണ്ടു്. ഹൃദ

യത്തിന്റെ പ്രത്യേകരോഗങ്ങളിൽ അശ്വഗന്ധാരിഷ്ടം മഹാധാന്വന്തരം ഗുളിക ചേൎത്തും, പുനൎന്നവാസവം, ലോഹാസവം, ലോഹദ്രാവകം, ലോഹഭസ്മം മുതലായ പാണ്ഡുരോഗത്തിന്നു വിധിച്ച ഔഷധങ്ങളും ആണു സേവിക്കേണ്ടതു. പുറമെ ക്ഷീരബല ആവൎത്തിച്ചതു, ബലാശ്വഗന്ധാദി മുതലായതു കൊണ്ടു, പിഴിച്ചിലും കഴിക്കണം.

ഇപ്പോൾ മിക്ക രോഗങ്ങൾക്കും ചികിത്സയെ സംക്ഷേപിച്ചു പറഞ്ഞുകഴിഞ്ഞു. ആലോചനാബുദ്ധിയുള്ള ഏവൎക്കും ഇതുകൊണ്ടു ഒരു സാമാന്യജ്ഞാനം ഉണ്ടാകാവുന്നതാണ്. എന്നാൽ ഒരു രോഗത്തിന്നു അനേകം ഔഷധങ്ങളെ പറഞ്ഞിട്ടുണ്ടല്ലൊ. അതെല്ലാം അവസ്ഥാഭേദത്താൽ ഉപയോഗിക്കേണ്ടിവരുന്നതാണ. എങ്ങിനെയെന്നാൽ, ഒരുവന്നു് അഗ്നിമാന്ദ്യം ഉണ്ടു്, ശോധനക്കുറവുകൂടിയുണ്ടെങ്കിൽ ഇന്തുപ്പുകാണം വൈശ്വാനരം മുതലായ ദീപനത്തിന്നും ശോധനക്കുംകൂടി പറവന്ന മരുന്നുകൾ കൊടുക്കണം. ഒരുവന്നു ശോധനക്കുറവില്ല, ദഹനം മാത്രമെ പോരായ്മയുള്ളു എന്നു വരികിൽ അഷ്ടചൂൎണ്ണം, താലീസപത്രാദി, ദീപ്യകാദി മുതലായവ കൊടുക്കണം. ശോധന അധികമാണ, ദീപനക്കുറവും ഉണ്ടു, ഇങ്ങിനെ വരുന്ന സന്ദൎഭത്തിൽ പൊങ്കാരാദിഗുളികയൊ, വില്വാദി, ചാൎങ്ങേൎയ്യാദിഗുളിക മുതലായതൊ കൊടുക്കണം. ഈ വക ഗുണവ്യത്യാസങ്ങൾ അതാതു ഔഷധങ്ങളുടെ ഗുണം പറഞ്ഞ സ്ഥലങ്ങളിൽ നോക്കിയാലറിവാൻ പ്രയാസമില്ല. അതുകൊണ്ടു സ്വയമായി മരുന്നുകളെ തിരഞ്ഞെടുക്കുമ്പോൾ മേല്പറഞ്ഞ സംഗതികളിൽകൂടി പ്രത്യേകം ശ്രദ്ധവെക്കുന്നതു ഗുണകരമായിത്തീരുന്നതാണ്.

---

# രോഗികളുടെ കത്തു.

ആൎയ്യവൈദ്യശാലയിലേക്കു ദിനംപ്രതി അസംഖ്യം രോഗികളുടെ കത്തുകൾ വരാറുണ്ടെങ്കിലും അതിൽ മിക്കതിലും വിവരം അപൂൎണ്ണമായിത്തന്നെ കാണുന്നതുകൊണ്ടു പലപ്പോഴും അസൌകൎയ്യത്തിന്നും കാലതാമസത്തിന്നും ഇടവരുന്നുണ്ടെന്നു വ്യസനപൂൎവ്വം പറയേണ്ടി വന്നിരിക്കുന്നു. നിസ്സാരരോഗങ്ങളിൽ ഇത്രതന്നെ വിസ്തരിച്ചു എഴുതേണ്ടുന്ന ആവശ്യമില്ല. എങ്കിലും ദീൎഘങ്ങളായ മഹാരോഗങ്ങളിൽ പ്രത്യേകിച്ചും രോഗികളുടെ കത്തുകളിൽ താഴെ പറയുന്ന ചോദ്യങ്ങളുടെ ഉത്തരം അടങ്ങിയിരിക്കേണ്ടതാണു.

## 1. രോഗിയുടെ വിവരണം.

ആണോ പെണ്ണോ? പേരെന്തു്? ജാതിയെന്തു്? എടുത്തുവരുന്ന തൊഴിൽ എന്തു? ശരിയായ മേൽവിലാസം എങ്ങിനെ? വയസ്സ് എത്ര?

## 2. രോഗത്തിൻെറ ചരിത്രം.

അതായതു രോഗം എന്നു, അല്ലെങ്കിൽ എപ്പോൾ ആരംഭിച്ചു; എന്തുലക്ഷണമാണാദ്യം കണ്ടതു; പിന്നെ എന്തെല്ലാം പ്രകൃതഭേദം വന്നിട്ടുണ്ടു്; രോഗോല്പത്തിക്കു കാരണമായി വല്ലതും ഊഹിക്കപ്പെട്ടിട്ടൊ, ദൃഷ്ടാന്തപ്പെട്ടിട്ടൊ ഉണ്ടൊ; എപ്പോൾ, ആരുടെ, എന്തെല്ലാം ചികിത്സചെയ്തു എന്തുകൊണ്ടു, എപ്പോൾ, അല്ലെങ്കിൽ ഏതുകാലത്താണു രോഗത്തിന്നു കൂടുതലൊ കുറവൊ ഉണ്ടായിട്ടുള്ളതു, അഥവാ ഉണ്ടാവാറുള്ളതു? ഇപ്പോൾ എന്തുപദ്രവം ജാസ്തിയായി നില്ക്കുന്നു?

## 3. രോഗിയുടെ പൂൎവ്വചരിത്രം.

എന്നുവെച്ചാൽ രോഗിക്കു മുമ്പു ഇതല്ലാതെ വല്ല രോഗവും പിടിപെട്ടിട്ടുണ്ടൊ; വിശേഷിച്ചും പറങ്കിപ്പുണ്ണു (Syphilis), അസ്ഥിസ്രാവം (Gonorrhoea), മലമ്പനി മുതലായ സാംക്രമികരോഗങ്ങൾ ബാധിച്ചിട്ടുണ്ടോ?

## 4. ഉദരത്തിൻെറ സ്ഥിതി.

ദഹനം ശരിയായിട്ടുണ്ടൊ; ഇല്ലെങ്കിൽ അതുസംബന്ധമായി എന്തുപദ്രവമാണുള്ളതു്; ശോധന ശരിക്കുണ്ടൊ; എത്ര പ്രാവശ്യം; ഉറച്ചിട്ടോ ഇളകിട്ടോ; മലത്തോടുകൂടി രക്തമൊ, കഫമൊ, ക്രിമിയൊ പോകാറുണ്ടൊ; മലം പോകുമ്പോൾ വേദനയുണ്ടൊ; വയറിളക്കാൻ മരുന്നു കുടിച്ചാൽ എളുപ്പത്തിൽ ഇളകുമൊ; വയറു നിറച്ചുണ്ണുന്നതായാൽ വല്ല സുഖക്കേടും ഉണ്ടൊ?

## 5. പാരമ്പൎയ്യം.

ഈ രോഗം സ്വന്തം അച്ഛനമ്മമാൎക്കോ വേറെ സംബന്ധപ്പെട്ടവൎക്കൊക്കെങ്കിലുമോ ഉണ്ടായിട്ടുണ്ടോ; ഉണ്ടെങ്കിൽ അതിന്റെ കലാശം എങ്ങിനെ?

## 6. ദേഹബലം.

രോഗി എത്രകണ്ടു ക്ഷീണിച്ചിട്ടുണ്ടു; കിടപ്പിൽതന്നെയൊ; സ്വയമായി എഴുനീററു നടക്കാമൊ; അതോ താങ്ങണമൊ; എത്രകണ്ടു പരവശമായിട്ടുണ്ടു; സ്വതേ തടിച്ചിട്ടൊ മെലിഞ്ഞിട്ടൊ?

## 7. രുചി.

എന്തെല്ലാം ഭക്ഷണസാധനങ്ങളിലാണാഗ്രഹം തോന്നുന്നതു്; അല്ലെങ്കിൽ മടുപ്പു തോന്നുന്നതു്?

## 8. ദിനചൎയ്യ.



നിയമേന എത്ര പ്രാവശ്യം ഭക്ഷണം കഴിക്കും; അപ്പോഠ എന്തെല്ലാമാണു കഴിക്കുന്നതു്; ചായ, കാപ്പി മുതലായവ ശീലിക്കാറുണ്ടോ; നെയ്യു, പാലു, മാംസം ഇവ നിത്യത ഉപയോഗിക്കാറുണ്ടോ; പകലുറക്കം പതിവുണ്ടോ; രാത്രി എത്ര മണിക്കൂർ ഉറങ്ങും; ദിവസം എത്ര മണിക്കൂർ, എന്തെല്ലാം പ്രവൃത്തികഠ എടുക്കും; മദ്യം, കറപ്പു, കഞ്ചാവു മുതലായ ലഹരിപദാൎത്ഥങ്ങഠ വല്ലതും കഴിക്കാറുണ്ടോ; നിത്യവും കുളിയുണ്ടോ; പച്ചവെള്ളത്തിലൊ, ചൂടുവെള്ളത്തിലൊ; തേക്കുന്ന എണ്ണ, കുഴമ്പു ഇവയേതാണ്; ഇപ്പോഠ ഉള്ളതു പിടുത്തം തോന്നുന്നുണ്ടോ; ഈ ദിനചൎയ്യകളിൽ എന്തെങ്കിലും മാററുന്നതിന്നു സൌകൎയ്യമൊ, മാററിയാലുപദ്രവമൊ ഉണ്ടോ?

## 9. പ്രകൃതി.

രോഗി വാതപ്രകൃതിയൊ, പിത്തപ്രകൃതിയൊ, കഫപ്രകൃതിയൊ, അതൊ മിശ്രപ്രകൃതിയൊ; അസാധാരണമായ വല്ല പ്രത്യേകസ്വഭാവം (Idiocyncracy) ഉണ്ടോ; അധികം കോപിഷ്ഠനൊ, അതൊ ശാന്തനൊ; പത്ഥ്യം ഇരിക്കുന്നവനൊ, അതിന്നു മടിയുള്ളവനൊ; ധൈൎയ്യമുള്ളവനൊ ഭയാശീലനൊ; സ്ഥിരതയുള്ളവനൊ, എപ്പോഴും മാറിമാറിതോന്നുന്നവനൊ? (ഈ സംഗതികഠ പക്ഷെ രോഗി അന്യനായിരിക്കുമ്പോഠ മാത്രം എഴുതിയാൽ മതി.)

## 10. ദാമ്പത്യം.

രോഗി വിവാഹം ചെയ്തിട്ടുണ്ടോ; കുട്ടികഠ ഉണ്ടോ; അവൎക്കു വല്ല സുഖക്കേടും ഉണ്ടോ; ആദ്യകാലത്തു അവരവർ വല്ല ദുൎന്നടപ്പിലും ഉഠപ്പെട്ടുപോയിട്ടുണ്ടോ?.

## 11. രോഗി സ്ത്രീയാണെങ്കിൽ

അവൾക്ക തീണ്ടാരിമുറ ശരിയായിട്ടുണ്ടൊ; തീണ്ടാരി സമയത്തു വല്ല പ്രത്യേകം ഉപദ്രവവുമുണ്ടൊ; ഗർഭം ഉണ്ടായി അലസിപ്പോയിട്ടുണ്ടോ; യോനിയിൽനിന്നു വല്ല സ്രാവവും ഉണ്ടൊ; പുണ്ണുകൾ ഉണ്ടൊ; ഇപ്പോൾ ഗർഭം ഉണ്ടൊ; അല്ലെങ്കിൽ പ്രസവിച്ചിട്ട എത്ര നാളായി; പ്രസവിച്ചിട്ടുണ്ടെങ്കിൽ ശിശുക്കൾ ജീവിച്ചിരുപ്പുണ്ടൊ?.

## 12. വാസസ്ഥലം.

രോഗി താമസിക്കുന്ന സ്ഥലത്തിൻെറ സ്വഭാവം എന്ത്; കായൽ പ്രദേശമൊ, മലപ്രദേശമൊ; ശുദ്ധജലം, ശുദ്ധവായു ഇവ സുലഭമായ സ്ഥലമൊ; വല്ല സാംക്രമികരോഗങ്ങളും ആ ദിക്കിൽ നടപ്പുണ്ടൊ; ഉൾനാടൊ, നഗരമൊ, അധികം ചൂടുള്ള രാജ്യമൊ, അതൊ തണുപ്പുള്ള രാജ്യമൊ?

## 13. സാമഗ്രി.

വേണ്ടുംവിധം ചികിത്സിക്കുന്നതിന്നുള്ള സ്വത്തൊ, ബന്ധുക്കളൊ, പരിചാരകന്മാരൊ ഉണ്ടൊ; സാമാന്യം പരിചയമുള്ള വൈദ്യന്മാരാരെങ്കിലും അടുത്തുണ്ടൊ?

**14.** രോഗിക്ക ഇങ്ങോട്ടു വന്നു രോഗം കാണിപ്പാൻ സാധിക്കുമൊ, സൌകര്യമുണ്ടൊ? ഇവിടെ വന്നു താമസിക്കുന്നതിന്നു ഒരുക്കമുണ്ടൊ?

**15.** മരുന്നയച്ചുകൊടുക്കുന്നതാണെങ്കിൽ എത്ര ദിവസത്തേക്ക അല്ലെങ്കിൽ എത്ര രൂപക്ക മരുന്നുകൾ അയപ്പാൻ അനുവാദമുണ്ട്; അടുത്തപ്പോലാപ്പീസ്സുണ്ടൊ; റെയിൽവെ സ്റ്റേഷൻ ഉണ്ടൊ?

മേൻപറഞ്ഞ സംഗതികളെ മുഴുവൻ വായിച്ചു മനസ്സിലാക്കിയാണ് എഴുത്തു എഴുതേണ്ടത്. രോഗസ്വഭാവത്താൽ ഇതിൽ ചിലതു വേണ്ടാത്തതായും, വേറെചിലതു ചേൎക്കേണ്ടതായും വരാം. അതെല്ലാം രോഗികൾ യുക്തംപോലെ ചെയ്യേണ്ടതാകുന്നു.

ശുഭം.

